മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

ഫെബ്രുവരി 2005



**വിശക്കുന്നതുവരെ ഭക്ഷിക്കാതിരിക്കുന്നതിനും ദാഹിക്കുന്നതുവരെ കുടിക്കാതിരിക്കുന്നതിനും ഉപവാസം എന്ന് പേരിടരുത്. വിശന്നിട്ടും ഭക്ഷിക്കാതിരിക്കുന്നതും ദാഹിച്ചിട്ടും കുടിക്കാതിരിക്കുന്നതുമാണ് ഉപവാസം. ദുഷ്ചിന്തകളിൽ നിന്ന് ഹൃദയത്തേയും പൊട്ടച്ചൊല്ലിൽ നിന്ന് നാവിനെയും കാത്തുസൂക്ഷിക്കണം. വിശക്കുന്നവന് ദൈവത്തിന് പ്രീതികരമായ വിധത്തിൽ ഭക്ഷണം നൽകുകയും നഗ്നനെ ഉടുപ്പിക്കുകയും ചെയ്യണം.**

– പേർഷ്യയിലെ മാർ അഫ്രാത്തസ്



**ഫെബ്രുവരി – 23**

**മലങ്കരസഭാ സ്വാതന്ത്ര്യത്തിന്റെ കാവൽ ഭടൻ:**

**പ. വട്ടശ്ശേരിൽ തിരുമേനി**



*സുനാമി ദുരന്തത്തിൽ മൽസ്യബന്ധന സാമഗ്രികൾ നഷ്ടപ്പെട്ട ചെന്നൈ തീരവാസികൾക്ക് മദ്രാസ് ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനി, സാമഗ്രികൾ വിതരണം ചെയ്യുന്നു.*

91-ാം വയസ്സിലേക്ക് പ്രവേശിച്ച പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ
കാതോലിക്കാ ബാവാ തിരുമനസ്സിന് ജന്മദിനാശംസകൾ നേർന്നു കൊണ്ട്



**Georson Constructions**
Civil Engineer & Govt. Contractors (Mumbai)

**Genmy Constructions**
Civil Engineer & Govt. Contractors (Mumbai)

**Genmy Security Force (Mumbai)**


## 10th Death Anniversary
## 27-02-2005

*For the blessed memory of*



**LUKOSE PODIYAN**
(Retd. Engineer CCL Bihar)
**NELIVILA HOUSE**
**ELAMPAL P.O., PUNALUR**

"Lord, give good remembrance to
Our departed parent
Write his name, When thou dost reign
There Thy book of life within. Halleluiah

*Inserted by:*

**Leelamma Podiyan**
**Shibu Podiyan**
**Marcy, Aaron, Kezia**
**Washington D.C.**
**U.S.A.**

# മലങ്കരസഭ

ലക്കം 2, പുസ്തകം 61
ഫെബ്രുവരി 2005



## പത്രാധിപസമിതി

**പ്രസിഡന്റ്**
ഫീലിപ്പോസ് മാർ യൗസേബിയോസ്
Phone: (Off)0468- 2222243, (Res)2325942

**വൈസ് പ്രസിഡന്റ്**
ഡോ. യൂഹാനോൻ മാർ മിലിത്തോസ്
ഫോൺ: 0487 - 2371039, 2371748 (Fax)

**ചീഫ് എഡിറ്റർ**
ഫാ.ഡോ. ജോൺ പണിക്കർ
ഫോൺ: 0481 - 2568083, 2566526

**അംഗങ്ങൾ**
ഫാ. റ്റി.ജെ. ജോഷ്വ
ഫാ. ഡോ. കെ.എം. ജോർജ്ജ്
ഫാ. ഡോ. ജേക്കബ് കുര്യൻ
ഫാ.ജോസഫ് സാമുവൽ കറുകയിൽ
ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ
ഡോ. അലക്സാണ്ടർ കാരയ്ക്കൽ
അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ
പോൾ മണലിൽ
കെ.വി. മാമ്മൻ

**മാനേജിംഗ് എഡിറ്റർ**
ഫാ.റ്റി.എ. ഇടയാടി
ഫോൺ: 04682 - 279348 (Res.)
Mob:-9447300908

**ഓഫീസ് മാനേജർ**
ഫാ. അലക്സി മാത്യൂസ്
ഫോൺ: 0481 - 2471910 (Res.)

## വരിസംഖ്യ

| | |
|---|---|
| **ഇന്ത്യയിൽ** | |
| ഒറ്റ പ്രതി | : 7 രൂപ |
| ഒരു വർഷം | : 75 രൂപ |
| 4 വർഷം | : 300 രൂപ |
| 10 വർഷം | : 750 രൂപ |
| **വിദേശത്തേക്ക്** | |
| ഒരു വർഷം | : 600 രൂപ |

*Cover Design & Type Setting:-*
M.S. Graphics, Devalokam.

# ഉൾത്തുടിപ്പുകൾ

CONTENTS



ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
e-mail: malankara@sancharnet.in

എഡിറ്റോറിയൽ



# മലങ്കരസഭ - വിലാപനാളുകൾ നന്മകളിലൂടെ.....

**പ.** സഭ വലിയനോമ്പിന്റെ അനുഭവത്തിലേക്കു പ്രവേശിച്ചുകഴിഞ്ഞു. ആത്മതപനവും വിശുദ്ധീകരണവും നിറഞ്ഞ ജീവിതത്തിലൂടെ ദൈവാനുരൂപരായി വളരുവാൻ വിശ്വാസികൾ പ്രത്യേകമായി ഒരുങ്ങുന്ന സമയം. കടൽതിരകൾ കരയെ വിഴുങ്ങിയതിന്റെ ഫലമായി ഒലിച്ചുപോയ നിസ്സഹായരുടെ നിശ്ചലമായ ശരീരങ്ങളുടെയും ഭവനങ്ങളുടെയും ഭയാനക സ്മരണയ്ക്കുമുമ്പിൽ മനംനൊന്തു കഴിയുന്ന ബന്ധപ്പെട്ടവരുടെ നെടുവീർപ്പുകൾ ഈ വർഷത്തെ വലിയ നോമ്പിനെ അനുയാത്ര ചെയ്യുന്നു.

ശാസ്ത്ര-സാങ്കേതിക വിദ്യകളെ തോൽപ്പിക്കുകയും മനുഷ്യനെ നിസ്സാരനാക്കുകയും ചെയ്ത പ്രകൃതി ക്ഷോഭത്തിന്റെ ആഘാതം അതിഭയാനകമായിരുന്നു. പ്രപഞ്ചത്തിന്റെ ഗതി-ആഗതി ക്രമങ്ങൾ ശാശ്വതമായിരിക്കുമെന്ന് കരുതിയവർക്കൊക്കെ തെറ്റുപറ്റി. സുനാമി തിരകളുടെ വരവും പോക്കും ആരും അറിഞ്ഞില്ല. "അനന്തം, അജ്ഞാതം, അവർണ്ണനീയം, ഈ ലോകഗോളം തിരിയുന്ന മാർഗ്ഗം" എന്ന നാലപ്പാടന്റെ വരികൾക്ക് കൂടുതൽ അർത്ഥമുണ്ടാകുന്നു.

മറ്റെല്ലാവരെയുംപോലെ മലങ്കരസഭയും ദുരന്തത്തിന്റെ ഭീകരത ഏറ്റുവാങ്ങി. സുനാമി താണ്ഡവമാടിയ ആൻഡമാൻ നിക്കോബാർ ദ്വീപുകളിൽ സഭയുടെ ഒരു ദേവാലയവും പാഴ്സനേജും പൂർണ്ണമായും ഇല്ലാതായി. രണ്ടു ദേവാലയങ്ങൾ ഭാഗീകമായി തകർന്നു. സഭാംഗമായ ഒരദ്ധ്യാപിക മരണമടഞ്ഞു. ഭവനങ്ങൾ നഷ്ടപ്പെട്ട സഭാംഗങ്ങൾ ഇപ്പോഴും ദുരിതാശ്വാസ ക്യാമ്പുകളിൽ കഴിയുന്നു.

സുരക്ഷിതരായവർ പ്രകൃതിയുടെ ഈ പ്രതിഭാസത്തിന് ശാസ്ത്രീയവും വേദശാസ്ത്രപരവുമായ വ്യാഖ്യാനങ്ങൾ നൽകുവാൻ ശ്രമിക്കുമ്പോൾ 'എന്തുകൊണ്ട് ഞങ്ങൾക്കിതു സംഭവിച്ചു' എന്നലമുറയിട്ടു ചോദിക്കുന്ന പാവങ്ങളുടെ ദീർഘനിശ്വാസത്തിന് ഉത്തരമാകുന്നില്ല! വാചാലതയുള്ള 'സുവിശേഷകരും' അക്ഷരമിടുക്കുള്ള ലേഖകരും സത്യസന്ധമല്ലാത്ത വ്യാഖ്യാനങ്ങൾ പ്രസംഗപീഠങ്ങളിലൂടെയും 'വിശുദ്ധ' ലേഖനങ്ങളിലൂടെയും പുറത്തുവിടുമ്പോൾ സുനാമി ദുരന്തം അവർക്കൊക്കെ കയ്യടിവാങ്ങുവാനുള്ള ഉപാധിയായി മാറിയില്ലേ!! ദുരന്തസാഹചര്യങ്ങളെ ചൂഷണം ചെയ്തുകൊണ്ട് കൊള്ള നടത്തുകയും ബക്കറ്റു പിരിവിലൂടെ പണം തട്ടിയെടുക്കുകയും അർഹതയില്ലാതെ ആനുകൂല്യങ്ങൾ നേടിയെടുക്കുകയും ചെയ്യുന്ന 'മാന്യന്മാർക്ക്,' ജീവനൊഴിച്ച് ബാക്കിയെല്ലാം നഷ്ടപ്പെട്ടവന്റെ മാനസികാവസ്ഥ കാണുവാൻ കഴിയുമോ?

മാധ്യമങ്ങൾ വെളിപ്പെടുത്തിയ ഭയാനകമായ കാഴ്ചകൾക്കപ്പുറത്തേക്കു സഞ്ചരിച്ചാൽ ദുരന്തത്തിനു ശേഷമുള്ള ഭാരതത്തിലെ തീരപ്രദേശങ്ങൾ ഉൽക്കണ്ഠാകുലമായ ഭാവിയെക്കുറിച്ച് വ്യക്തമായ സൂചനകളാണ് നൽകുന്നത്. സർക്കാരുകൾ പ്രഖ്യാപിച്ചിരിക്കുന്ന പുനരധിവാസ രീതികളും തൊഴിൽദാന പദ്ധതികളും വിദ്യാഭ്യാസ ചികിത്സാ സഹായങ്ങളുമൊക്കെ സമയബന്ധിതമായും ആസൂത്രിതമായും നടപ്പിലാക്കേണ്ടിയിരിക്കുന്നു. 'പുരകത്തുമ്പോൾ വാഴവെട്ടുക' എന്ന മനോഭാവത്തോടെ ഓരോരുത്തരും സ്വന്ത മത-സാമുദായിക-രാഷ്ട്രീയ-താല്പര്യങ്ങൾക്കനുസരിച്ച് പ്രവർത്തിച്ചാൽ അത്യാപത്താണെന്ന് പറയേണ്ടതില്ലല്ലോ!

ഭൂമിയിൽ നിന്ന് നന്മകെട്ടുപോയിട്ടില്ല എന്നതിന്റെ ഉത്തമ ഉദാഹരണമാണ് ദുരന്തബാധിതർക്കുവേണ്ടി ഒഴുകിക്കൊണ്ടിരിക്കുന്ന സഹായങ്ങൾ. രക്ഷപ്പെട്ടവരായ നാം മരണമടഞ്ഞവരേക്കാൾ നീതിമാൻമാരല്ല എന്നോർക്കുന്നത് ദുരന്തത്തിനിരയായവരെ സ്വാന്ത്വനപ്പെടുത്തുവാനും സഹായിക്കുവാനും നമ്മെ കൂടുതലായി പ്രേരിപ്പിക്കും. പുനരധിവാസത്തിന് വിവിധ സംഘടനകൾ പിരിക്കുന്ന പണം സുതാര്യമായി ഉപയോഗിച്ചാൽ ആവശ്യമെങ്കിൽ ഇനിയും പണം കിട്ടുമെന്ന കാര്യത്തിൽ ആർക്കും സംശയം വേണ്ട.

മലങ്കരസഭയുടെ വിവിധ പ്രസ്ഥാനങ്ങളും സംഘടനകളും ഇടവകകളും വ്യക്തികളും ദുരിതാശ്വാസത്തിനുവേണ്ടി സംഭാവനകൾ ക്രോഡീകരിച്ച്, പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിലെ കല്പനയിൽ ആഹ്വാനം ചെയ്തിരിക്കുന്ന പ്രകാരം National Relief Service of Orthodox Church (NARSOC) വഴി ചെലവിടുവാൻ ഉത്സാഹിക്കണം.

പ്രാർത്ഥനയും ഉപവാസവും ദാനധർമ്മവും ക്രൈസ്തവജീവിതത്തിലെ പ്രധാന നന്മകളാണ്. അവ നമ്മെ ദൈവവും മനുഷ്യനും പ്രകൃതിയുമായി സമന്വയിപ്പിക്കുന്നു. ദുരന്തങ്ങൾക്കു കാരണമാകുന്നതും പ്രകൃതിയുടെ സംതുലിതാവസ്ഥ നഷ്ടപ്പെടുത്തുന്നതുമായ പരിസ്ഥിതി ചൂഷണത്തിൽ നിന്ന് ഈ നന്മകൾ നമ്മേ മോചിപ്പിക്കും. ജാതി-മത-വർഗ്ഗ-വർണ്ണ വ്യത്യാസമില്ലാതെ, ദുരിതമനുഭവിക്കുന്ന സഹോദരങ്ങൾക്ക്, വലിയ നോമ്പിലെ പ്രാർത്ഥനകളും ഉപവാസവും അദൃശ്യമായ ശക്തിയും പ്രത്യാശയും പകരുന്നതായിരിക്കട്ടെ!

**- ജോൺ പണിക്കരച്ചൻ.**

# മഹാപുരോഹിത സന്ദേശം



വാത്സല്യമക്കളേ,

സഭ ആകമാനമായി വിശുദ്ധിയുടെ അനുഭവത്തിലൂടെ മുന്നേറുന്ന അവസരമാണ് നോമ്പു കാലം. ആത്മീയശക്തി ആർജ്ജിച്ച് ദൈവാനുരൂപരായി വളരുവാൻ നമ്മെ പ്രാപ്തമാക്കുന്ന പ. നോമ്പ് ഒരു യജ്ഞം തന്നെയാണ്. നമ്മുടെ കർത്താവ്, തന്റെ പരസ്യശുശ്രൂഷ ആരംഭിക്കുന്നതിനു മുമ്പ് നാല്പതു ദിവസം മരുഭൂമിയിൽ ഉപവാസം നടത്തിയത് നമ്മുടെ നോമ്പിന്റെ ആധാരമാണ്.

ഇന്ന് പൈശാചിക ശക്തികൾ വിവിധ രൂപത്തിലും ഭാവത്തിലും നമ്മെ നേരിട്ടുകൊണ്ടിരിക്കുകയാണ്. മതസൗഹാർദ്ദത്തിനും മതസഹിഷ്ണുതയ്ക്കും മാതൃകയായിരുന്നിട്ടുള്ള ഭാരതം ഇന്ന് മതവിദ്വേഷത്തിന്റെയും വർഗ്ഗീയ കലാപത്തിന്റെയും രംഗഭൂമിയായി മാറുകയാണ്. ഉത്തരേന്ത്യയിൽ ദേവാലയങ്ങൾക്കെതിരേയും ക്രിസ്തീയ സ്ഥാപനങ്ങൾക്കെതിരേയും വൈദികർക്കെതിരേയുമുള്ള അതിക്രമങ്ങൾ വളരെയേറെ ഉൽക്കണ്ഠയുളവാക്കിയിട്ടുണ്ട്. തിന്മയെ നന്മകൊണ്ടു നേരിടുവാൻ നോമ്പിലൂടെ നമുക്കു സാദ്ധ്യമാകണം.

നമ്മുടെ സഭയിൽത്തന്നെ സമാധാനം ഇന്നും ഒരു മരീചികപോലെ അകന്നുപോവുകയാണ്. സ്വാർത്ഥ താല്പര്യങ്ങൾ സംരക്ഷിക്കാനുള്ള തത്രപ്പാടിൽ യാഥാർത്ഥ്യങ്ങളെ അംഗീകരിക്കുവാൻ കൂട്ടാക്കാതെ ഒരു വിഭാഗം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ജീവിതത്തിൽ വന്നുപോകുന്ന തെറ്റുകൾക്കും കുറ്റങ്ങൾക്കും, നോമ്പിന്റെയും അനുതാപത്തിന്റെയും അനുഭവത്തിൽ, ദൈവമുമ്പാകെ മാപ്പ് അപേക്ഷിക്കുവാൻ നമുക്കു കഴിയണം. മുറുകെപ്പറ്റുന്ന ദുശ്ശീലങ്ങളെ അതിജീവിക്കുവാൻ ദൃഢനിശ്ചയവും തീവ്രശ്രമവും ഈ നോമ്പു കാലത്തു നമുക്കുണ്ടാകണം.

പരസ്നേഹത്താൽ പ്രേരിതമായി മറ്റുള്ളവർക്ക് സഹായവും ഉപകാരങ്ങളും ചെയ്യുന്നതിന് നമുക്ക് സാദ്ധ്യമാകണം. മഹത്വമുള്ളവനായ യെശയ്യാ പ്രവാചകന്റെ ദർശനമനുസരിച്ച്, വിശപ്പുള്ളവന് അപ്പം നുറുക്കിക്കൊടുക്കുന്നതും അലഞ്ഞു നടക്കുന്ന സാധുക്കളെ വീട്ടിൽ ചേർത്തുകൊള്ളുന്നതും നഗ്നനെകണ്ടാൽ ഉടുപ്പിക്കുന്നതുമാണ് ദൈവത്തിനു പ്രസാദകരമായ നോമ്പെന്ന് നാം മനസ്സിലാക്കണം. സുനാമി ദുരിതാശ്വാസത്തിന്റെ ഭാഗമായി നിങ്ങളുടെ സംഭാവനകൾ നമ്മുടെ അഭിവന്ദ്യരായ ഒസ്താത്തിയോസ് തിരുമേനിയും കൂറിലോസ് തിരുമേനിയും അദ്ധ്യക്ഷരായുള്ള നാർസോക് വഴി വിനിയോഗിക്കുന്നതിനുവേണ്ടി നൽകണം.

വീണ്ടും വാത്സല്യമുള്ളവരേ,

മലങ്കരസഭാ ഭാസുരനായ പരിശുദ്ധ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ 71–ാം ഓർമ്മപ്പെരുന്നാൾ ഫെബ്രുവരി 23–ാം തീയതിയാണെന്നറിയാമല്ലോ! പ. സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി സുധീരം പോരാടി നമ്മെ നയിച്ച പ. പിതാവിന്റെയും മറ്റു വിശുദ്ധന്മാരുടെയും ഓർമ്മ നമുക്കേവർക്കും അഭിമാനവും ജീവിതാനുഭവവുമാകണം. നമ്മുടെ സഭ സ്വർഗത്തിലേക്കു നോക്കി യാത്ര ചെയ്യുന്ന ഒരു തീർത്ഥാടന സഭയാണെന്ന ചിന്തയോടെ ഏവരുടെയും വചനങ്ങളും പ്രവൃത്തികളും ക്രമപ്പെടുത്തി ജീവിക്കണം. നമ്മുടെ കർത്താവ് നിങ്ങളെ ഏവരെയും നടത്തട്ടെ. നിങ്ങൾക്കേവർക്കും വേണ്ടി ബലഹീനനായ നാം പ്രാർത്ഥിക്കുന്നു.

## ഓർത്തഡോക്സ് സഭ സുനാമി ദുരിതാശ്വാസങ്ങൾക്കായി മൂന്നുകോടി പിരിക്കുന്നു

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നാഷണൽ റിലീഫ് സർവ്വീസ് ജനറൽ കോ – ഓർഡിനേറ്ററായി പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി നിയമിച്ചിരിക്കുന്ന ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അറിയിക്കുന്നത് : പ്രസ്തുത സർവ്വീസിന്റെ ചുമതലയിൽ ഗുജറാത്തിലെ ഭൂകമ്പ ദുരിതമേഖലയിൽ സഭയുടെ പ്രവർത്തനങ്ങൾക്കായി രണ്ട് കോടിയോളം രൂപ നൽകിയ സഭാ സ്നേഹികളോട് നന്ദി രേഖപ്പെടുത്തുന്നു. റിപ്പോർട്ട് 'കരുണ'4 – ൽ കാണുന്നതുപോലെ ഗുജറാത്തിൽ ചിലവഴിച്ച തുകയുടെ മിച്ചത്തിൽ നിന്നും അവിടെ ചെയ്തതുപോലെ ഈ സുനാമി ദുരന്തത്തിൽ പെട്ട ആൻഡമാൻ, ആന്ധ്ര പ്രദേശ്, തമിഴ്നാട്, കേരളം എന്നി സംസ്ഥാനങ്ങളിൽ ഇപ്പോൾ പതിമൂന്നരലക്ഷം രൂപ ദുരിതാശ്വാസത്തിനായി ചുമതലപ്പെട്ടവരെ ഏൽപ്പിച്ചു കഴിഞ്ഞു. സഭാ വർക്കിങ്ങ് കമ്മറ്റിയുടെ തീരുമാനപ്രകാരം മൂന്നു കോടി രൂപ പിരിക്കുവാൻ തീരുമാനിച്ചിരിക്കുന്നു. പരിശുദ്ധ ബാവായുടെ കൽപ്പന പ്രകാരം പിരിക്കുന്ന മുഴുവൻ തുകയും ഗവൺമെന്റിന്റെ നിർദ്ദേശ പ്രകാരം ദുരന്തത്തിൽ ഭവനരഹിതരായവർക്ക് ഭവനം നിർമ്മിക്കുവാൻ ഉപയോഗിക്കുന്നതാണ്. പരിശുദ്ധ സഭാ സ്നേഹികൾ എല്ലാവരും വൻ തുകകൾ പരിശുദ്ധ ബാവാ തിരുമേനിയുടെ പേർക്ക് അയയ്ക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

ഡോ. യാക്കോബ് മാർ ഐറേനിയോസ്

# ഭാരതസഭയിലെ പുനരൈക്യത്തിന്റെ അജ്ഞാത കാണ്ഡം

### 117–ാം പുനരൈക്യ വാർഷികം

ഇങ്ങനെയൊരു ചിന്താവിശേഷം അധികം പേരുടെയും മനസ്സിൽ തീണ്ടിയിട്ടേയില്ല! മാർ ഈവാനിയോസ് മെച്ചമായ മേച്ചിൽപ്പുറങ്ങൾ തേടി സഭാഭ്രംശം ചെയ്ത്, “വെറും കൈയോടെ” മലങ്കര സഭയുടെ മുപ്പത്തേഴു സ്ക്കൂളുകളും തട്ടിയെടുത്തുകൊണ്ട്, എഴുപത്തിനാലു വർഷങ്ങൾക്കു മുമ്പ് പാപ്പാമതത്തിൽ ചേക്കേറിയതിനെ “പുനരൈക്യ”മെന്ന ഓമനപ്പേരിട്ടു വിളിച്ച് പെരുമ്പറയടിക്കുന്ന നാട്ടിൽ യഥാർത്ഥ പുനരൈക്യത്തെപ്പറ്റി ശ്രദ്ധിക്കാനും ഉരിയാടാനും ആളില്ലാതെപോയി! ഭാരത സഭയിലെ പരമാർത്ഥമായ പുനരൈക്യം നടന്നിട്ട് 117 വർഷങ്ങൾ താണ്ടിയിരിക്കുന്നു. തന്റെ പിതാമഹന്മാരെ സുവിശേഷത്താൽ ജനിപ്പിച്ച അപ്പോസ്തോലനെയും അദ്ദേഹം നട്ടുവളർത്തിയ സഭയെയും പുഷ്പം പോലെ, യാതൊരു മനക്ലേശവുമില്ലാതെ വലിച്ചെറിഞ്ഞത് മാർ ഈവാനിയോസിന്റെ മതിലു കവിഞ്ഞുള്ള ചാട്ടമായിരുന്നു. തമ്മിൽ തട്ടിച്ചു നോക്കിയപ്പോൾ “നേട്ട”ങ്ങളുടെ കക്ഷത്തിനു ഭാരം കൂടുതൽ കണ്ടപ്പോൾ ചാടിയത് “പോക്കു”മാത്രമാണ്, മടങ്ങിപ്പോക്കാവില്ല. അസ്ഥാനത്തുള്ള ഈ പുനരൈക്യ വിളംബരം ചിലരെങ്കിലും ഇന്ന് ഭയാശങ്കകളോടെ വീക്ഷിക്കുന്നതുകൊണ്ട്, ഈ ഭാരതമണ്ണിൽ ഒരു മുഴുനൂറ്റാണ്ടിനപ്പുറത്തു നടന്ന കറ തീർന്ന പുനരൈക്യത്തെപ്പറ്റി പ്രഘോഷിക്കാൻ തെല്ലും മടിക്കേണ്ടതില്ല. ഒരു പക്ഷെ അധികം പേർക്കും ഈ മഹാപ്രസ്ഥാനത്തെപ്പറ്റി കാര്യമായ അറിവു ലഭിച്ചിട്ടില്ലായെന്നതാകും സത്യം.

117 വർഷങ്ങൾക്കപ്പുറം ഗോവക്കാരനായ പാദ്രെ അൽവാറീസും സംഘവും ‘മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭയെ’ ആശ്ലേഷിച്ചതിനെ സഭാ തറവാട്ടിലേക്കുള്ള തിരിച്ചുവരവായി കാണേണ്ടവർ കാണാതെ പോയത്, അൽവാറീസ് മാർ യൂലിയോസ് എന്ന മലങ്കര സഭയിലെ മെത്രാപ്പോലീത്തായെ അദ്ദേഹത്തിന്റെ പീഡനകാലത്തും ജീവിത സായാഹ്നത്തിലും ആശ്വസിപ്പിക്കുന്നതിനോ ശുശ്രൂഷിക്കുന്നതിനോ, അദ്ദേഹത്തിന്റെ കബറടക്കം നടത്താൻപോലും മലങ്കരസഭയിൽ നിന്നും ആരുമുണ്ടായില്ല എന്ന നടുക്കുന്ന യാഥാർത്ഥ്യം, അറിയപ്പെടാതെ വരണ്ടുപോയ ഒരു വിലാപഗീതത്തിന്റെ ദ്വിതീയ പാദമല്ലാതെ മറ്റെന്താണ്? മേല്പട്ടക്കാരനടുത്ത കബറടക്കം പോയിട്ട്, ഒരു സാധാരണ ക്രിസ്ത്യാനിക്കു ലഭിക്കുന്ന ശവസംസ്ക്കാരം പോലും അദ്ദേഹത്തിനു നിഷേധിക്കപ്പെട്ടു എന്നത് അതീവ ദുഃഖകരവും അക്ഷന്തവ്യവുമാണെങ്കിലും, എബ്രായ ജനതയുടെ അനിഷേധ്യനേതാവും സ്വാതന്ത്ര്യ സമ്പാദകനുമായ മോശയുടെ കാര്യത്തിലെന്നവണ്ണം പരിശുദ്ധനും പരമസാത്വികനുമായ അൽവാറീസ് മാർ യൂലിയോസ് എന്ന മലങ്കര സഭയിലെ മെത്രാപ്പോലീത്തായെ കബറടക്കിയത് അനാഥർക്കു പിതാവായ യഹോവയും, തന്റെ മാലാഖമാരും ചേർന്നായിരിക്കണം!!!

മലങ്കര സഭയിൽ നേതൃത്വവും ജനങ്ങളും, സഭയെ നശിപ്പിച്ചുകളയാൻ വന്ന ഭീകര സത്വങ്ങളെ പ്രതിരോധിക്കാൻ ആയാസപ്പെട്ടിരുന്ന ആ കാലത്തു തന്നെ, മാർ യൂലിയോസ് മെത്രാപ്പോലീത്താ പറങ്കികളുടെ അതിഭീകരമായ പീഡകളേറ്റുവാങ്ങി പരിശുദ്ധ പദത്തിന്റെയും രക്തസാക്ഷിത്വത്തിന്റെയും പടവുകൾ ചവിട്ടിക്കയറുകയായിരുന്നു. മാർ യൂലിയോസിന്റെ നിര്യാണ വാർത്ത മലങ്കരയിൽ യഥാകാലം അറിഞ്ഞിരുന്നുവോ എന്നു നിശ്ചയമില്ല. അറിഞ്ഞിരുന്നെങ്കിൽത്തന്നെ, റോമൻ വിശ്വാസികളായ പറങ്കികളുടെ “വിശുദ്ധ ഭീകരത”യുടെ ആ നാളുകളിൽ ഗോവയിലെത്തുന്നതുതന്നെ അപകടകരവും മിക്കവാറും അസാധ്യവുമായിരുന്നിരിക്കണം!

14–ാം ശതകത്തിൽ ഭാരതത്തിലെത്തിയ പോർട്ടുഗീസുകാർ വിസ്മയത്തോടെയാണ് നാട്ടുക്രിസ്ത്യാനികളായ നസ്രാണികളെ കണ്ടത്. മലങ്കര നസ്രാണികൾക്ക് പാപ്പായുമായോ, പാപ്പാ മതവുമായോ വിദൂരബന്ധംപോലുമില്ലായിരുന്നുവെന്നു മാത്രമല്ല; തങ്ങൾ ബാബിലോണിലെ പാത്രിയർക്കീസിന്റെ ആൾപ്പേരാണെന്ന് അവർ അഭിമാനിക്കുകയും ചെയ്തിരുന്നു. പുരാതനകാലം

**എബ്രായ ജനതയുടെ അനിഷേധ്യനേതാവും സ്വാതന്ത്ര്യ സമ്പാദകനുമായ മോശയുടെ കാര്യത്തിലെന്നവണ്ണം പരിശുദ്ധനും പരമസാത്വികനുമായ അൽവാറീസ് മാർ യൂലിയോസ് എന്ന മലങ്കര സഭയിലെ മെത്രാപ്പോലീത്തായെ കബറടക്കിയത് അനാഥർക്കു പിതാവായ യഹോവയും, തന്റെ മാലാഖമാരും ചേർന്നായിരിക്കണം!!!**

## 2001-ൽ ഗോവയിൽ നിന്നു കണ്ടെടുത്ത കുരിശിന്റെ ചിത്രമാണിത്



1642 - കുട്ടിച്ചേർത്തും പോർട്ടുഗീസ് ഭാഷയിൽ എഴുതപ്പെട്ടതുമായ ഒരു ലിഖിതം കുരിശിന്റെ ഏറ്റവും താഴെയായി കാണുന്നുണ്ട്. പാലവി (Pahlavi) ഭാഷയിൽ കുരിശിനു ചുറ്റും മുകൾ ഭാഗത്തും വളച്ചെഴുതിയിരിക്കുന്നതിന്റെ അർത്ഥം താഴെക്കൊടുത്തിരിക്കുന്നു പ്രകാരമാണെന്ന് ഫാ. കോസ്റ്റ പറയുന്നു (The Heritage of Govapuri, Pilar Publications, 2002)

" My Lord Christ Have (mercy)...................

..............................................................................

The Son of Syrian who carried (ctu, carved) this (Cross)"

ഇന്ത്യൻ മഹാസമുദ്ര മേഖലയിൽ ഇത്തരം 9 കുരിശുകൾ കാണപ്പെടുന്നുണ്ട്. മൈലാപ്പൂരിലും, അനുരാധപുരത്തും (ശ്രീലങ്ക), കേരളത്തിൽ ആറുസ്ഥലങ്ങളിലുള്ള ഏഴു കുരിശുകളുമാണവ.

മൈലാപ്പൂർ, അനുരാധപുരം, കോട്ടയം (2), മുട്ടുചിറ, കടമറ്റം, കോതനല്ലൂർ, ചങ്ങനാശ്ശേരി, ആലങ്ങാട്. ഗോവയിലെ കുരിശ് പേർഷ്യയിൽ നിന്നോ സിറിയയിൽ നിന്നോ കൊണ്ടു വന്നതാകാണെന്നാണ് ഡോ. ജോസഫ് വഴുതനപ്പള്ളിയുടെ നിഗമനം (The Heritage of Govapuri-p-122). മാർത്തോമ്മാ ക്രിസ്ത്യാനികൾ പോർട്ടുഗീസുകാരുമായി ആദ്യം ലോഹ്യത്തിലായിരുന്നു. അവർ തമ്മിൽ ഭിന്നതകൾ ഉടലെടുത്ത് അത് മൂർദ്ധന്യാവസ്ഥയിലെത്തി കൂനൻ കുരിശു സത്യം വരെയെത്തിയപ്പോൾ പാലവി ലിഖിതമുള്ള പേർഷ്യൻ കുരിശുകൾ പറങ്കികൾ നശിപ്പിക്കുവാൻ ശ്രമിച്ചിരിക്കാം. അംഗഭംഗം സംഭവിച്ച് ഗോവയിലെ നദിക്കരയിലെത്തിയ പേർഷ്യൻ കുരിശിന്റെ ചരിത്രവും അങ്ങനെയാകാനാണ് സാധ്യത.

മുതലേ ഭാരതത്തിൽ കത്തോലിക്കാ വിശ്വാസമോ, "അന്ത്യോക്യാവിശ്വാസമോ" മറ്റോ ഉണ്ടായിരുന്നു എന്നു വരുത്തിത്തീർക്കാൻ പെടാപ്പാടു നടത്തുന്നവർക്ക് തദൃശ്യമായ തെളിവുകൾ ഹാജരാക്കാൻ നാളിതുവരെ കഴിഞ്ഞിട്ടില്ല. കണ്ണിൽകണ്ടവരെയെല്ലാം എന്തു മാർഗ്ഗവും പ്രയോഗിച്ച് റോമാ മതവിശ്വാസികളാക്കാനുള്ള എരിവോടെ വന്ന കച്ചവടക്കണ്ണുള്ള ''മിഷനറി''മാരുടെ മുമ്പിൽ നിഷ്ക്കളങ്കരായ മലങ്കര നസ്രാണികൾ ഒരു ചോദ്യചിഹ്നമോ "കണ്ണിലെ കരടോ" ഒക്കെ ആയി. തങ്ങളാണ് ശരിയായ ക്രിസ്ത്യാനികളെന്നു ഭാവിച്ച് അങ്ങനെ മാലോകരെ ധരിപ്പിക്കാൻ വന്നവർ, തങ്ങളെക്കാൾ പഴക്കമുള്ള ഒരു ക്രിസ്തീയ സമൂഹത്തെയാണിവിടെ കണ്ടത് പുരാതന കാലം മുതലേ നസ്രാണികൾ കത്തോലിക്കാ വിശ്വാസികളായിരുന്നുവെങ്കിൽ, അവരെ ബലമായി റോമാ സഭയിൽ ചേർക്കാൻ ആർച്ചു ബിഷപ്പ് മെനസ്സിസ് പ്രഭൃതികൾ ഇത്ര ബുദ്ധിമുട്ടുമായിരുന്നില്ല!.

അതുകൊണ്ടുതന്നെ, ആദ്യം നസ്രാണികളുമായി കൂട്ടുകൂടാനും പിന്നീട് പിടിച്ചടക്കി കീഴടക്കാനുമായിരുന്നു പോർട്ടുഗീസുകാരുടെയും, അവർക്കു ശേഷം വന്ന പല പരദേശി സഭാ സംഘങ്ങളുടെയും പരാക്രമം. പദ്രോവാദോ എന്ന മതപ്രചരണ സംഘടനയുടെ പുറംതോട് മതത്തിന്റെയും ഭക്തിയുടേതുമാണെന്ന് തോന്നലുണ്ടാക്കിയെങ്കിലും, അതിനുള്ളിൽ ലൗകീകതയുടെയും ബലംപ്രയോഗിച്ചുള്ള മതപരിവർത്തനത്തിന്റെയും അസഹിഷ്ണുതയുടെയും കൊടിയ വിഷം തന്നെയായിരുന്നു എന്നു തിരിച്ചറിയാൻ ഏറെക്കാലം വേണ്ടിവന്നില്ല. "മനുഷ്യരെ പിടിക്കുക" എന്ന ഉപദേശംവഴി സഭാനാഥൻ ഉദ്ദേശിച്ചത്, ദൈവരാജ്യത്തിലേക്ക് സന്മാതൃകയും ദൂതും നൽകി മനുഷ്യരെ ക്ഷണിക്കണമെന്നാണെന്നു മനസ്സിലാക്കാനുള്ള വിവേകവും ക്ഷമയും അവർക്കില്ലാതെ പോയി. കണ്ടവരെയെല്ലാം ബലമായി റോമാമതത്തിൽ ചേർത്ത്, കത്തോലിക്കാ സഭയുടെ അതിർവരമ്പുകൾ വിസ്തൃതമാക്കാനാണ് പോർട്ടുഗീസുകാർ നേതൃത്വം നൽകിയ മിഷനറിപ്രസ്ഥാനം ലക്ഷ്യമിട്ടത്. മതത്തിന്റെ മുഖംമൂടിയണിഞ്ഞ ക്രൂരമായ ഒരു പടയോട്ടം തന്നെയായിരുന്നു അത്. കണ്ണിൽപ്പെട്ടതെല്ലാം വിഴുങ്ങിയ വിനായകനെപ്പോലെ കണ്ടവരെയെല്ലാം പാപ്പാമതത്തിൽ ചേർക്കാനായിരുന്നു അവർക്ക് ഏറെ താല്പര്യം. മലങ്കര നസ്രാണികൾ എന്ന ചെറിയ സഭയെയും അക്കൂട്ടത്തിൽ അവർ വിഴുങ്ങി. എങ്കിലും ഏറെ വൈകാതെ തിമിംഗലത്തിന്റെ വയറുപൊളിച്ചു നസ്രാണികൾ പുറത്തുചാടി എന്നത് ചരിത്ര സത്യം മാത്രം. ആ ചരിത്ര സംഭവത്തിനു സാക്ഷ്യം വഹിച്ച കുരിശുപോലും നസ്രാണികളോടുള്ള സഹതാപ ഭാരത്താൽ കുനിഞ്ഞുപോയി!

19-ാം നൂറ്റാണ്ടിന്റെ അന്ത്യപാദങ്ങളിൽ, കത്തോലിക്കാ സഭയിൽ നിന്നും കുറെ ആളുകൾ പുറത്തു വന്ന് മലങ്കരസഭയെ ആശ്ലേഷിച്ചത് തികച്ചും സ്വാഭാവികമാണ്. സിലോൺ, ഗോവ, ബ്രഹ്മവാർ (കർണ്ണാടക), തിരുച്ചിറപ്പള്ളി മുതലായ മേഖലകളിലാണ് ഈ മടങ്ങിവരവ് അധികം പ്രകടമായത്. കത്തോലിക്കാ സഭയിൽ നിന്നുള്ള ഇത്തരം പുറപ്പാട് ഇതാദ്യമായിരുന്നില്ലതാനും. പുറപ്പെടുന്നവർക്ക് ആയതിന് മതിയായ കാരണങ്ങളും ഉണ്ടായിരുന്നു. കാരണങ്ങൾ ഇവിടെ വിശകലനം ചെയ്യാൻ തുനിയുന്നില്ല.

ഇങ്ങനെ പുറപ്പെട്ടു വന്ന് മലങ്കര സഭയെ പൂകിയവരിൽ പ്രധാനി ഗോവാക്കാരനായ അൽവാറിസ് എന്ന പുരോഹിതനായിരുന്നു. ഒരു സഭാഭ്യംശമായല്ല, പുരാതനമായ മാതൃസഭയിലേക്കുള്ള ഒരു മടങ്ങിവരവായാണ് പുറപ്പെട്ടുവന്നവരും, സ്വീകരിച്ചവരും കരുതിയത്. വിനാവിളംബം പാദ്രെ അൽവാറീസ് കോട്ടയത്തുവച്ച് മേല്പട്ടസ്ഥാനത്തേക്കുയർത്തപ്പെട്ടു - മാർ യൂലിയോസ് എന്ന അഭിധാനത്തിൽ. തന്റെ സ്വാധീന മേഖലകളിലേക്കും, പ്രേഷിത സ്ഥലങ്ങളിലേക്കും മടങ്ങിയ യൂലിയോസ് മെത്രാപ്പോലീത്താ മലങ്കര സഭയിലെ മെത്രാപ്പോലീത്തായായാണ് അന്ത്യം വരെയും വർത്തിച്ചത്. ഏകദേശം ഇതേ കാലത്തുതന്നെ മലങ്കരസഭാ പ്രവേശം ചെയ്ത റിനിവിലാത്തി എന്ന വൈദി

കനെ കൊളമ്പിൽ വച്ച്, പരുമലത്തിരുമേനി, കടവിൽ മാർ അത്താനാസ്യോസ് തിരുമേനി, അൽവാറീസ് മാർ യൂലിയോസ് തിരുമേനി എന്നിവർ ചേർന്ന് മാർ തീമോത്തിയോസ് എന്ന പേരിൽ മെത്രാനായി സ്ഥാനാഭിഷേകം ചെയ്തു. മാർ തീമോത്തിയോസ് അമേരിക്കയിലേക്ക് പോയി, പിന്നീട് മലങ്കര സഭയുമായി കാര്യമായ ബന്ധം അദ്ദേഹത്തിന്റെ സമൂഹത്തിനുണ്ടായില്ല.

അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ, സാത്വികനായ സഭാ പിതാവും സമാരാദ്ധ്യനായ സാമൂഹ്യ പ്രവർത്തകനും പാവങ്ങളുടെ സ്നേഹിതനുമായാണ് അറിയപ്പെട്ടിരുന്നത്. ഗോവ, കൊളംബോ, ബ്രഹ്മവാർ, തിരുച്ചിറപ്പള്ളി എന്നീ സ്ഥലങ്ങളിൽ സഞ്ചരിച്ച് അദ്ദേഹം തന്റെ ജനങ്ങളെ സത്യ വിശ്വാസത്തിൽ ഉറപ്പിക്കുകയും പാവപ്പെട്ടവർക്കു വേണ്ടി അഹോരാത്രം പരിശ്രമിക്കുകയും ചെയ്ത് തികഞ്ഞ ഒരു പണ്ഡിതനും പത്രപ്രവർത്തകനുമായി നേരത്തേതന്നെ അദ്ദേഹം വിഖ്യാതനായിരുന്നു.

ഒടുവിൽ പറങ്കികൾ അദ്ദേഹത്തെ അതികഠിനമായി പീഡിപ്പിക്കുകയും അകാരണമായി കാരാഗൃഹത്തിലടയ്ക്കുകയും, വൈദീക സ്ഥാനത്തിനടുത്ത തന്റെ വസ്ത്രങ്ങൾ ധരിക്കുന്നതിനു അനുവദിക്കാതിരിക്കുക പോലും ചെയ്തു. ജീവിച്ചിരുന്ന ഒരു രക്തസാക്ഷിയായിരുന്നു മാർ യൂലിയോസ്.

കാലം ചെയ്ത പിതാവിന് ഗോവയിലെ ജനങ്ങൾ മുനിസിപ്പൽ ഹാളിൽ വച്ച് ആദരപൂർവ്വം അന്ത്യോപചാരം നൽകി. മതപരമായ ചടങ്ങുകളൊന്നും കൂടാതെ ഒരു സാധാരണനെപ്പോലെ ഗോവയിലെ ഒരു മുനിസിപ്പൽ സെമിത്തേരിയുടെ കോണിൽ അദ്ദേഹത്തിന്റെ ഭൗതീക ശരീരം കബറടക്കപ്പെട്ടു. ഏറെക്കാലം അന്വേഷണമില്ലാതെ കിടന്ന ഭൗതീകാവശിഷ്ടങ്ങൾ സമീപകാലത്ത് പനാജിയിലെ സെ. മേരീസ് ഓർത്തഡോക്സ് ദേവാലയത്തിലെ കബറിടത്തിലേക്ക് മാറ്റി സ്ഥാപിക്കപ്പെട്ടു.

14-ാം ശതകം വരെയെങ്കിലും മലങ്കരസഭ പേർഷ്യൻ സഭയുമായി എപ്പിസ്ക്കോപ്പൽ ബന്ധത്തിലാണ് നിലനിന്നു വന്നത്. പേർഷ്യൻ മെത്രാന്മാരാണ് മലങ്കരസഭയ്ക്ക് എപ്പിസ്കോപ്പൽ നേതൃത്വം നൽകിയിരുന്നത്. എന്നാൽ അധികം അറിയപ്പെടാതെപോയ മറ്റൊരു കണ്ണി കൂടിയുണ്ട്. സിലോണിൽ ആദ്യ ശതകങ്ങൾ മുതലുണ്ടായിരുന്ന സെന്റ് തോമസ് സഭാ സമൂഹവും പേർഷ്യൻ ബന്ധത്തിലായിരുന്നു. പേർഷ്യൻ മെത്രാന്മാർ സിലോണിലുമെത്തിയിരുന്നു. അങ്ങനെ വരുമ്പോൾ ദക്ഷിണേന്ത്യയിലും ശ്രീലങ്കയിലും സെന്റ് തോമസ് ക്രിസ്ത്യാനികൾ ആദ്യനൂറ്റാണ്ടു മുതൽ ഉണ്ടായിരുന്നുവെന്നും, ഈ രണ്ടു ഭൂപ്രദേശങ്ങളിലെ പ്രാദേശിക സഭകൾ പേർഷ്യൻ സഭയുമായി ബന്ധത്തിലായിരുന്നുവെന്നു വരുന്നു.

ഇവിടെ മറ്റൊരു പാത കൂടെ തെളിയുന്നു 2001 ഏപ്രിൽ 27-നു ഗോവയിലെ ത്ധുവാരി നിദക്കരയിൽ Agasaim നിന്ന് ഏറെ പുരാതനമായ ഒരു പേർഷ്യൻ കൽക്കുരിശ് കണ്ടുകിട്ടിയിട്ടുണ്ട്. മദ്രാസിലെ സെന്റ് തോമസ് മൗണ്ടിലും, ശ്രീലങ്കയിലെ അനുരാധപുരത്തും, കേരളത്തിൽ ആറു സ്ഥലങ്ങളിൽ കണ്ടുവരുന്ന അതേ രീതിയിലുള്ള പഴക്കമേറിയ കുരിശുകൾ കാണുന്നുണ്ട്. ഈ കുരിശിന്റെ ഒരു ഭാഗം അടർന്നുപോയിട്ടുണ്ട്. ഇത്തരം കുരിശുകളിൽ പൊതുവെ കാണുന്ന പാഹ്ലവി ലിഖിതവും, ശിരസ്സിലെ പ്രാവുരൂപവുമെല്ലാം അതേ പടി ഇതിലും കാണുന്നുണ്ട്. ഗോവയിൽ ക്രിസ്തുമതത്തിന്റെ പ്രവേശമുണ്ടായത് പോർട്ടുഗീസുകാരുടെ വരവോടെയാണെന്നാണ് പൊതുവെ കരുതപ്പെട്ടിരുന്നത്. എന്നാൽ ഗോവയിൽനിന്നുതന്നെ കണ്ടുകിട്ടിയ പേർഷ്യൻ കുരിശ് ഈ ധാരണയ്ക്കെതിരേ ഗുരുതരമായ വെല്ലുവിളി ഉയർത്തിയിരിക്കയാണ്.

ഒന്നാം ശതകം മുതൽ ഗോവയിൽ സെന്റ് തോമസ് ക്രിസ്ത്യാനികൾ ഉണ്ടായിരുന്നെങ്കിൽ പാദ്രെ അൽവാറീസിന്റെ പൂർവ്വപരമ്പരകളിൽ സെന്റ് തോമസ് ക്രിസ്ത്യാനികളുണ്ടായിരുന്നുവെന്നു ന്യായമായി അനുമാനിക്കാം.

അങ്ങനെയെങ്കിൽ പാദ്രെ അൽവാറീസിന്റെയും കൂട്ടാളികളുടെയും മലങ്കരസഭാ പ്രവേശനം ഒരു മടങ്ങിവരവാണ്. ഇത് ചരിത്രപരമായ ഒരു കൂടിച്ചേരലായി പരിഗണിക്കാവുന്നതേയുള്ളൂ. അങ്ങനെ അത് ഗണ്യവും സംഗതവുമായ ഒരു പുനരൈക്യമാണ്. ഇക്കഴിഞ്ഞ ആഗസ്റ്റ് 23-നു ഗോവയിൽ ആചരിച്ചത് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 81-ാം ചരമവാർഷികവും, പുനരൈക്യത്തിന്റെ 117-ാം വാർഷികവും ആയിരുന്നു എന്നു വരുന്നു. ഈ പുനരൈക്യ വാർത്തയും അതിന്റെ സന്ദേശവും മലങ്കര സഭയാകമാനം പ്രസരിക്കേണ്ടതാണ്. "റീത്തു" സഭയുണ്ടാക്കിയ മാർ ഈവാനിയോസ് നടത്തിയ സഭാഭ്രംശം പുനരൈക്യം എന്ന പേരിന് അർഹതയുള്ളതല്ല. നേരത്തേ ആയിരുന്ന സ്ഥലത്തേക്കു മടങ്ങിയാലേ അതു പുനരൈക്യമാകു. അങ്ങനെയൊരു സംഗതിയിലല്ല മാർ ഈവാനിയോസും കൂട്ടാളികളും ഉൾപ്പെട്ടത്. മറ്റെന്തൊക്കെയോ ലക്ഷ്യമിട്ടുകൊണ്ട് തറവാട്ടിൽ നിന്നുള്ള ഒരു ഇറങ്ങിപ്പോക്കായിരുന്നു അത്. അതിന്റെ ഗുണദോഷങ്ങൾ ചരിത്രം നിർണ്ണയിക്കട്ടെ!

❖


*For Favours Received*

*Sorry For Delay*

**JOY, LALY, JAZLY & LIJY,**

**MUMBAI**



ലേഖനം

**മുക്കാൽ നൂറ്റാണ്ടു നീണ്ട തിരുമേനിയുടെ ധന്യ ജീവിതവും ധർമ്മ സമരങ്ങളും ആത്മാഭിമാനത്തിന്റെ തിളയ്ക്കുന്ന ചോര ഒഴുകുന്ന സിരകളുള്ള മലങ്കര സഭാംഗങ്ങൾക്കു രോമഹർഷദായകമാണ്. ഇന്നത്തെ തലമുറയ്ക്കുവേണ്ടി സാഗരസമാനമായ ആ ജീവിതത്തെ ഏതാനും കുടങ്ങളിലൊതുക്കാനുള്ള ശ്രമം പലരും നടത്തിയിട്ടുണ്ട്, അതൊന്നും വേണ്ടത്ര വിജയിച്ചിട്ടില്ല.**

# വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ ഇടിഞ്ഞ മതിലുകളെ ദുർഗ്ഗമാക്കി മാറ്റിയ വിശുദ്ധൻ

**കെ. വി. മാമ്മൻ, കോട്ടയ്ക്കൽ**

മലങ്കര സഭാ ഭാസുരനും പുണ്യ ചരിതനുമായ വട്ടശ്ശേരിൽ പരിശുദ്ധ ഗീവർഗീസ് മാർ ദീവന്നാസിയോസിനെപ്പറ്റി ചിന്തിക്കുമ്പോൾ മതിൽ ഇടിഞ്ഞും വാതിലുകൾ അഗ്നിക്കിരയാക്കപ്പെട്ടും കിടക്കുന്ന യെറുശലേം എന്ന വിശുദ്ധ നഗരത്തെ ഓർത്തു കരയുകയും അവ വീണ്ടും പണിയാൻ ദൃഢനിശ്ചയം ചെയ്യുകയും ചെയ്ത നെഹമ്യാ പ്രവാചകന്റെ ദുഃഖവും ഉപവാസവും പ്രാർത്ഥനയുമാണു മനസിൽ ഓടിയെത്തുന്നത്. മലങ്കരസഭയുടെ ഭദ്രമായ മതിലുകളെ വിദേശികൾ ഇടിച്ചു തകർത്തപ്പോൾ "സ്വർഗ്ഗത്തിലെ ദൈവം ഞങ്ങൾക്കു കാര്യം സാധിച്ചുതരും, ആകയാൽ ഞങ്ങൾ എഴുന്നേറ്റു പണിയും" എന്ന നെഹമ്യാവിന്റെ ദർശനം ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭയെ സംബന്ധിച്ചിടത്തോളം വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്താണു സംഭവിച്ചത്. ഒരു കൈയിൽ വാളും മറു കൈയിൽ കുലശേരും പിടിച്ചു മതിലു പണിയുന്നതിനു നേതൃത്വം നൽകിയ നെഹമ്യാവിന്റെ പ്രാർത്ഥനയും പ്രവർത്തനവും ഹാബേലിന്റെ കാഴ്ച പോലെ ദൈവം സ്വീകരിച്ചു. എന്താണ് അദ്ദേഹത്തിന്റെ പ്രത്യേക ഗുണങ്ങൾ?

നെഹമ്യാവു പ്രവൃത്തിയിൽ ശുഷ്കാന്തിയുള്ളവനും ജനങ്ങളെ ധൈര്യപ്പെടുത്തുന്നതിനു സമർത്ഥനും ഉത്തമ ഭക്തനും ഭരണകുശലനുമായിരുന്നു. ശത്രുക്കളുടെ ഉപായങ്ങളെ ജയിച്ചു യെറുശലേമിന്റെ മതിലുകൾ പണിതു. അങ്ങനെ വീണ്ടും യറുശലേമിന്റെ ഉയർച്ചയുടെ ആരംഭകർത്താവായിരുന്നു നെഹമ്യാവ്.

മലങ്കരസഭയുടെ ഇടിഞ്ഞു കിടന്ന മതിലുകളെ പ്രതികൂലസാഹചര്യങ്ങളിൽ കോട്ടകളായി കെട്ടിപ്പൊക്കിയ വട്ടശ്ശേരിൽ തിരുമേനി മലങ്കരസഭയുടെ ആധുനിക നെഹമ്യാവിനെപ്പോലെ തന്നെയാണ്.

സഭയ്ക്കെതിരായി അധികാരത്തിനും ദ്രവ്യത്തിനും വേണ്ടി കരുക്കൾ നീക്കിയ വൈദേശിക ശക്തിയെ തടയാനും ആധ്യാത്മിക പ്രസ്ഥാനങ്ങൾകൊണ്ടും അവയുടെ ഭരണക്രമങ്ങൾകൊണ്ടും സഭയെ ഉറപ്പിക്കുന്നതിനും വട്ടശ്ശേരിൽ തിരുമേനി ചെയ്ത സേവനങ്ങൾ, മലങ്കരസഭ അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചിട്ടും മിക്കവരും വേണ്ട വിധത്തിൽ മനസ്സിലാക്കിയിട്ടില്ല. അദ്ദേഹത്തിന്റെ 71-ാം ചരമ വാർഷികം ആചരിക്കുന്ന ഈ അവസരത്തിൽ, സഭയൊട്ടാകെ ഇടവക, ഭദ്രാസന തലങ്ങളിൽ തിരുമേനിയുടെ സംഭാവനകളെപ്പറ്റി ചർച്ചകളും ക്ലാസ്സുകളും നടത്തിയിരുന്നെങ്കിൽ എന്ന് ആഗ്രഹിക്കുകയാണ്. മെത്രാപ്പോലീത്തായെ മിക്ക മലങ്കര സഭാംഗങ്ങളും കാണുന്നത്, വൻ ശക്തിയും ദർശനവും ഒത്തവണ്ണവും രൂപ ഭംഗിയുമുള്ള ആനയെ കണ്ണില്ലാത്തവർ ഭാഗികമായി കണ്ടതുപോലെയാണ്. കണ്ണുള്ളവർ പോലും ആ ആനയെ പൂർണ്ണമായി കാണുന്നില്ലെന്നുള്ളതാണു നിർഭാഗ്യകരമായ വസ്തുത. അല്ലെങ്കിൽ അദ്ദേഹത്തിന്റെ അതുല്യമായ സേവനങ്ങൾക്കു യോജിച്ച ഒരു സ്മാരകം ഭൂമിയിൽ ഉയരുമായിരുന്നു. സ്വർഗ്ഗത്തിലിരിക്കുന്ന അദ്ദേഹത്തിന് ഒരു മണ്ണാങ്കട്ടയും വേണ്ട. നമുക്കാണു നന്ദി കാണിക്കാനുള്ള കർത്തവ്യം.

മലങ്കരസഭാ സംരക്ഷകൻ, മലങ്കര സഭാ ഭാസുരൻ, ധീരനായ സഭാ നേതാവ്, പരിശുദ്ധ പദവി ലഭിച്ച ദൈവ മനുഷ്യൻ തുടങ്ങിയ നിലകളിൽ അറിയപ്പെടുന്ന വട്ടശ്ശേരിൽ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ കപടമില്ലാത്ത ജീവിതവും ധന്യമായ പ്രവർത്തനങ്ങളും മലങ്കര സഭാ നൗക

യുടെ പത്തൊൻപതും ഇരുപതും ശതകങ്ങളിലെ ചരിത്രത്തിന്റെ ഗതിയെ തിരിച്ചു വിടുകയും സുരക്ഷിതമായ സ്ഥലത്തു നങ്കൂരമിട്ടുറപ്പിക്കുകയും ചെയ്തു എന്നത് ഒരു യാഥാർത്ഥ്യമാണ്. ദൈവാശ്രയത്തിലും, പ്രാർത്ഥനയിലും ഊന്നി നിന്ന ആ യോഗിയുടെ ജീവിതത്തിന്റെ ആഴവും പരപ്പും അളക്കാനോ തിട്ടപ്പെടുത്താനോ വിലയിരുത്താനോ അത്ര എളുപ്പവുമല്ല. മല്ലപ്പള്ളിയിൽ മണിമലയാറിന്റെ തീരത്തു ജനിച്ചു വളരുകയും പമ്പയാറിനാൽ പരിസേവിതമായ പരുമലയിൽ ഏലിയാവിനോടൊപ്പം ഏലിശാ കഴിഞ്ഞതുപോലെ ജീവിക്കുകയും ഒടുവിൽ മീനച്ചിലാറിന്റെ തീരത്തെ പഴയ സെമിനാരിയിൽ വൈദിക വിദ്യാർത്ഥികളെ പഠിപ്പിക്കുകയും സഭയെ നയിക്കുകയും വാടക ഗുണ്ടകളുടെയും അവർക്കു പിൻ ബലം നൽകിയ ശക്തന്മാരുടെയും പടപ്പുറപ്പാടുകളെ തടയുകയും വധഭീഷണിയുടെ പശ്ചാത്തലത്തിൽ വേദനകളുടെ നദിക്കരയിൽ നിദ്രാരഹിതമായ നിശകൾ തള്ളി നീക്കുകയും ചെയ്ത വട്ടശ്ശേരിൽ തിരുമേനി ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ ദൈവത്തിന്റെ മാലാഖമാരുടെ കാവലിൽ ആയിരുന്നു എന്നു കാലം തെളിയിച്ചു അദ്ദേഹത്തെ എതിർത്തവരെല്ലാംതന്നെ,- ദൈവത്തിന്റെ അഭിഷിക്തനെതിരേ വാളെടുത്തവരെല്ലാംതന്നെ-നിരാശയുടെയും ധനനാശത്തിന്റെയും പടുകുഴിയിൽ സൽപേരുകളഞ്ഞുകുളിച്ചു നിപതിച്ചു എന്നു സഭാ ചരിത്രം വലിയ അക്ഷരങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നു.

വിദേശ സഭകൾ, വിശിഷ്യ അന്ത്യോക്യൻ സഭ മലങ്കര സഭയെ വിഴുങ്ങാൻ ശ്രമിച്ചു. ഇതെല്ലാമായിട്ടും മലങ്കരസഭ ഇന്നും തലയുയർത്തി സ്വതന്ത്രമായി നിലകൊള്ളുന്നു. ഇതിഹാസ തുല്യമായ ഈ ചരിത്രാവലോകനത്തിന്റെ പശ്ചാത്തലത്തിൽ വേണം പത്തൊൻപതും ഇരുപതും. നൂറ്റാണ്ടുകളിൽ പരോക്ഷമായും പ്രത്യക്ഷമായും മലങ്കരസഭയെ നയിച്ച, അല്ല ഭരിച്ച വട്ടശ്ശേരിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ കാണാൻ. മലങ്കരസഭ പണ്ടു മുതലേ ഒരു പടക്കളമാണ്. ശത്രുക്കളും മിത്രങ്ങളും നേരിട്ടും കോടതി മുഖേനയും ഏറ്റുമുട്ടുന്ന ഒരു സമരാങ്കണം. ഒടുവിൽ കടമ്പകൾ കടന്ന് സത്യം ജയിക്കുന്നതും മലങ്കരസഭ ഒരിക്കൽ നഷ്ടപ്പെടുത്തിയ ആത്മീയ പരമാധികാരം കാതോലിക്കേറ്റിലൂടെ വീണ്ടെടുക്കുന്നതും ഭൗതികാധികാരങ്ങൾ നഷ്ടപ്പെടാതെ സംരക്ഷിക്കുന്നതും സഭയ്ക്ക് അന്യൂനമായ സ്വാതന്ത്ര്യം ലഭിക്കുന്നതുമാണു സ്മര്യപുരുഷന്റെ കലത്തെ വലിയ നേട്ടം. മുക്കാൽ നൂറ്റാണ്ടു നീണ്ട തിരുമേനിയുടെ ധന്യ ജീവിതവും ധർമ്മ സമരങ്ങളും ആത്മാഭിമാനത്തിന്റെ തിളയ്ക്കുന്ന ചോര ഒഴുകുന്ന സിരകളുള്ള മലങ്കര സഭാംഗങ്ങൾക്കു രോമഹർഷദായകമാണ്. കുശാഗ്രബുദ്ധിയും മനീഷിയുമായ ആ വലിയ ഇടയന്റെ അനുഗ്രഹാശ്ശിസുകൾ മനനം ചെയ്യണം. ഇന്നത്തെ തലമുറയ്ക്കുവേണ്ടി സാഗരസമാനമായ ആ ജീവിതത്തെ ഏതാനും കുടങ്ങളിലൊതുക്കാനുള്ള ശ്രമം പലരും നടത്തിയിട്ടുണ്ട്, അതൊന്നും വേണ്ടത്ര വിജയിച്ചിട്ടില്ല.

സ്വന്തം ജീവനേക്കാൾ സഭയെ സ്നേഹിച്ച പ്രശസ്തരായ ഏതാനും നേതാക്കൾ- അവരെല്ലാംതന്നെ ദൈവാനുഗ്രഹത്താൽ വളരെയധികം ഉയർന്നു- വട്ടശ്ശേരിൽ തിരുമേനിയുടെ പക്ഷത്ത് നിന്ന് അദ്ദേഹത്തെ ആത്മാർത്ഥമായി പിന്താങ്ങുകയും പ്രതിസന്ധികളിലും മെത്രാപ്പോലീത്തായ്ക്കു മാർഗ്ഗദീപമായി നിലകൊള്ളുകയും ചെയ്ത വസ്തുത ശരിക്കും തിരുമേനി മനസ്സിലാക്കിയിരുന്നു. ഏതൊരു സഭാധ്യക്ഷനും ഇത്തരം നേതാക്കളുടെ കൈത്താങ്ങൽ അനിവാര്യമാണ്. സഭാംഗങ്ങളുടെ കൂട്ടായ ശക്തിയാണ് അവർ പ്രതിനിധാനം ചെയ്യുന്നത്. കൂടാതെ സെക്രട്ടറിമാരായ ചെറിയ മഠത്തിൽ സ്കറിയാ മല്പാനും മണലിൽ യാക്കോബു കത്തനാരും തിരുമേനിയുടെ ആത്മാവിനെ ആവാഹിച്ച ത്യാഗധനന്മാരായിരുന്നു എന്നു എടുത്തു പറയേണ്ടതുണ്ട്.

വട്ടശ്ശേരിൽ തിരുമേനിയുടെ എതിരാളികൾപോലും അദ്ദേഹത്തിൽ യാതൊരു കുറ്റവും ആരോപിച്ചിട്ടില്ല. പഠിപ്പിക്കുമ്പോൾ ശെമ്മാശന്മാരെ മൂത്രം ഒഴിക്കേണ്ടി വരുന്നതുവരെ അടിക്കുമായിരുന്നു എന്നായിരുന്നു അബ്ദുള്ളാ പാത്രിയർക്കീസ് കണ്ടുപിടിച്ച കുറ്റം. കോങ്കണ്ണും കൈവിറയലും കുറ്റത്തിനു വേണ്ടി കണ്ടുപിടിച്ച മറ്റൊരു കുറ്റമായിരുന്നു. കോങ്കണ്ണു ദൈവം നൽകിയതാണല്ലോ. ഇക്കാരണങ്ങളാൽ പട്ടത്വം പോകുമെങ്കിൽ അവസാനനാളുകളിൽ കണ്ണുകാണാൻ വയ്യാതെ വന്ന് അന്ത്യവിശ്രമരംഗത്തെത്താതെ പോയ അബ്ദുള്ളാ പാത്രിയർക്കീസിന്റെ പട്ടത്വവും നഷ്ടപ്പെടുകയില്ലേ എന്ന ചോദ്യം പലരും ചോദിക്കാറുണ്ടെങ്കിലും രണ്ടിനും ദൈവശാസ്ത്രത്തിന്റെ പിന്തുണയില്ലെന്നുള്ളതാണു സത്യം. ചില പ്രത്യേക പ്രശ്നങ്ങളെ മുൻനിർത്തി മെത്രാപ്പോലീത്തായോടു ഉൾത്തിരക്കുണ്ടായിരുന്ന കെ. സി. മാമ്മൻ മാപ്പിള, തിരുമേനിയുടെ വലിയ ആരാധകനായ കഥ, തിരുമേനി കാലം ചെയ്ത ശേഷം എഴുതിയ ഒരു ലേഖനത്തിൽ പറഞ്ഞിട്ടുണ്ട്. അതുവായിക്കുന്നവർക്ക് ഇരുവരും എത്രമാത്രം ഉന്നതവ്യക്തികളായിരുന്നു എന്നു പെട്ടെന്നു പിടികിട്ടും.

ജീവിച്ചിരിക്കുമ്പോൾതന്നെ പരിശുദ്ധനായി പരിഗണിക്കപ്പെട്ട വട്ടശ്ശേരിൽ തിരുമേനിയുടെ വിശുദ്ധീകരണ പ്രഖ്യാപന ശുശ്രൂഷാ ദിവസമായ 2003 ഫെബ്രുവരി 24-നു പഴയ സെമിനാരിയിൽ ഭാഷാ പണ്ഡിതൻ കൂടിയായ ഡോ. യാക്കോബ് മാർ ഐറേനിയോസ് ചെയ്ത സുദീർഘസുന്ദരമായ-കാവ്യാത്മകമായ പ്രഭാഷണ പ്രവാഹത്തിലെ ഏതാനും കണികകൾ ഉദ്ധരിച്ചുകൊണ്ട് ഈ ലേഖനത്തിനു വിരാമമിടട്ടെ. "വട്ടശ്ശേരിൽ തിരുമേനി മഹാഭാഗ്യവാനും ഏറ്റവും അധികം ദുർഗതികളെ നേരിട്ട ആളുമായിരുന്നു. ഏറ്റവും അധികം ധൈര്യം സംഭരിക്കുവാൻ സാധിക്കുന്നത് വിശുദ്ധിയിൽ വളരുന്നവർക്കു മാത്രമാണ്. ഇതുതന്നെയാണു വട്ടശ്ശേരിൽ പിതാവിലും കാണുന്നത്. "നിങ്ങളുടെ ശരീരത്തെ നശിപ്പിക്കുവാൻ കഴിയുന്നവനെ നിങ്ങൾ ഒന്നും ഭയപ്പെടേണ്ട. നിങ്ങളുടെ ശരീരത്തെയും ആത്മാവിനെയും നിഹനിക്കുവാൻ കഴിയുന്നവനെ നിങ്ങൾ ഭയപ്പെട്ടുകൊള്ളണം" എന്നു കർത്താവു പറയുന്നു.

മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിന്റെ നിറം എന്താണെന്നു ചോദിച്ചാൽ അതു മലങ്കര സഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാ

Article

**Fr. Dr. K. M. George**

# *The Malankara Orthodox Syrian Church:*
# Historical Self-Understanding and Identity Some Ecumenical Considerations

Cont...

### Parting Ways

The Malankara Orthodox Church in its historical self-understanding claims abides by the Oath of the Coonen Cross of 1653. This was the uprising of the Nazarani Christian community against the Portuguese/ Roman Catholic colonial domination of their ancient, independent, Eastern Church in India. In the dramatic act of holding on to the long rope tied to the stone cross in Mattanchery near Cochin, thousands of Malankara Christians took the solemn pledge that they would never go back under the yoke of Rome and the Portuguese. This was the declaration of independence of Indian Christians from foreign political and ecclesiastical colonialism. Essentially this was the first organized self-affirmation of the Indian Christian community against all forms of alien domination.

Although almost all of the Nazarani parishes then existing took part in the coonen Cross, a large number of them were gradually lured away from their position of resistance back to the "old loyalty" or "Pazhaya Coor" (ie., 53 Years of complete subjugation to Portuguese and Roman Catholic rule) by the concerted efforts of Carmelite missionaries sent by Rome. People who stood by their really old loyalty, that is, the pre-Portuguese and pre-Roman Catholic tradition were called "Puthen Coor" (new loyalty) probably because they sought to restore their Eastern Church connections. This is ironic, but can be understood in the colonial context. No wonder the imperial might of the Roman church and the colonial power of the Portuguese could easily interpret in their favour the history of a tiny Indian community in such a way that insiders could be made outsiders and real heirs could be called false claimants and vice versa. This is a major historiographical problem for the Malankara Church. The way they crushed the total opposition of an ancient, indigenous Christian community in India in the 17th century to impose foreign rule and doctrine bears witness to the tremendously oppressive colonial power of the rising West vis-a -vis the rest of the world, and the sad plight of the native communities in Asia, Africa and the Americas. Western Christianity, both Catholic and Protestant, was a willing colaborator and beneficiary in the rise and expansion of European empire all over the earth.

Soon after the event of Coonen Cross the Indian Nazarani community consecrated the head of their community Archdeacon Thomas as a bishop with the title Mar Thoma. The very title of Mar Thoma they chose for their new spiritual and temporal head was ample evidence for the real conviction and feelings of the Indian Christian community. The Portuguese rulers and the Jesuit and Carmelite missionaries all had tried to wipe out the deep conviction of the Indian Christians about their apostolic rootedness in the Thomas tradition and their autonomy and indigenous character.

True children of the vigorous Counter Reformation and aggressive colonial and missionary movements, these Roman Catholics earnestly attempted to supplant the conviction of the Indian Christians with the medieval Roman Catholic concepts of Petrine primacy, universal church universal papal jurisdiction over all Christians and so on. They highlighted the "Law of Peter" over against the "Way of Thoma" (Thomayude margam). They had no knowledge ofthe indigenous forms of Eastern Christianity nor any respect for the "darkskinned, barbarian" people outside of the west European region. The significance of the Coonen Cross and the later division of the one Indian Church to Pazhaya Coor and Puthen Coor has to be understood in the light of these circumstances.

---

സ്യോസ് തിരുമേനിയുടെ ഹൃദയരക്തത്തിന്റെ ചുവപ്പു നിറമാണ്.

1934–ലെ ഭരണഘടന ഇല്ലാത്ത ഒരു സഭയെക്കുറിച്ച് ഇന്ന് വിഭാവനം ചെയ്യാനാകുമോ? കാതോലിക്കേറ്റ് ഏതിന്റെയെങ്കിലും വാലല്ല. ഇടിച്ചു പപ്പടം പോലെ ഒടിച്ചു വച്ചിരിക്കുന്നതല്ല. സമ്പൂർണ്ണ സ്വതന്ത്ര അധികാരമുള്ള കാതോലിക്കേറ്റില്ലാത്ത ഒരു സഭയെക്കുറിച്ചു ചിന്തിക്കാൻ ആകുമോ? സ്വപ്നം കാണാൻ ആകുമോ? മിക്കവാറും മഹാപുരുഷന്മാർ സ്ഥാപനങ്ങളോടൊപ്പം വളരും. അവരേക്കാൾ വലുത് സ്ഥാപനങ്ങളായി വന്നേക്കാം. ഇവിടെ മറിച്ചാണു സംഭവിച്ചത്. സ്ഥാപനങ്ങളേക്കാൾ മുകളിൽ മഹാമേരു പോലെ ഉയർന്നു നിന്ന ആളാണു വട്ടശ്ശേരിൽ തിരുമേനി"

അടിവരയിട്ട് ഇതിനോടു യോജിക്കാതിരിക്കാൻ ഒരു സഭാ സ്നേഹിക്കും സാധ്യമല്ല. 

### A New Turn

The line of the indigenous Mar Thoma bishops continued in the tradition of the Puthen Coor people (later known as- the Orthodox/Jacobite Church). Faced with the imposing power and threat of the Portuguese/Roman church, the community leaders wrote to several Eastern Patriarchates like Alexandria and Antioch to bring them help against the western invaders. Thus in 1665 came Abdul Jaleel Gregorios, a bishop from Jerusalem belonging to the West Syrian Patriarchate of Antioch. He began to introduce the practices of the West Syrian Church in India, a process completed over the next two centuries by successive bishops from the Syrian Orthodox Church in the Middle East visiting Malankara.

The title Mar Thoma was changed to Mar Dionysius by another Syrian bishop Mar Gregorios who re-consecrated Mar Thoma VI in 1770. Once again we see the efforts of foreign prelates to mask or eradicate the tradition of St. Thomas symbolised by the title MarThoma. They invariably see it as a threat to their authority and dominion. We will see this colonial interest to keep the Indian church under subjugation re-emerging in various forms in the relationship of the Malankara Church with the Syrian Orthodox Church of Antioch until today.

Although the title Mar Thomas was out of use for over a century and the title Malankara Metropolitan became prominent, especially for legal purposes, the former title was resumed by the Catholicate of the East in the 20th century.

### The Mission of Help

The arrival of the Anglican Missionaries at the beginning of the 19th century, and their proposal of the "Mission of Help" apparently to re-invigorate the ancient Malankara Church had far reaching consequences for the unity of the Church. Under the spell of the British colonial rule, Kerala witnessed an all round renaissance in education and social order. The founding of the kottayam College, presently known as Old Seminary or Orthodox Theological Seminary at Kottayam by Pulikottil Joseph Mar Dionysius II in 1815 with the help of the British Resident Col. Munro and the Travancore Royal family was a major landmark in the cultural history of Kerala.

The collaboration between the British missionaries and the Malankara Church came to an end in 1836 with the Mavelikara Synod where the Malankara Church rejected in toto the proposals of Bishop Wilson of Calcutta for 'reforming' the Church. However, the Protestant teachings of the Missionaries of the Church Missionary Society so influenced Abraham Malpan, a teacher of theology at Old Seminary that he began to edit the Eucharistic liturgy according to the theological principles of Protestant Reformation in Europe. This led to a crisis. After many years of bitter controversy and litigation, the Mar Thoma Church was formed in the latter part of the 19th century thus dividing the Malankara Church once again.

### The'Syrian Connection

In the fight with the Portuguese, and the British, with the Roman Catholic and Anglican Protestant missionary enterprises, the Malankara Church sought the help of the Syrian Orthodox Church of Antioch in order to maintain its eastern and apostolic character. Some of the bishops who arrived from the Middle East were very committed to the cause of Malankara Church. The Church is very grateful to them for their sincere spiritual efforts to pastorally help the Indian Church. Unfortunately not all of them had the same pastoral intention. Some of the Syrian prelates began to exploit the muddled situation in the Indian Church and catered to their desire for lording over the Indian Church. The 19th century also witnessed the beginning of a chain of unfortunate litigation within the Malankara Church. Though details vary in each instance of the court case, there were common questions in the mind of the community like the following:

**Has the Patriarch of Antioch any authority of jurisdiction over the Malankara Church? ,**

**Who has the power of temporal authority over the parish churches and their property- the Malankara Metropolitan or the foreign bishops delegated by the Patriarch?**

**What is the basis of the identity of the autonomy and identity of the Malankara Church? In what ways can it be fully expressed and realized?**

*cont......*

## ഓർമ്മപ്പെരുന്നാൾ

**കോട്ടയം:-** പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 71-ാം ഓർമ്മപ്പെരുന്നാൾ കോട്ടയം പഴയ സെമിനാരിയിൽ 2005 ഫെബ്രുവരി 23 മുതൽ 26 വരെ കൊണ്ടാടുന്നു. **ഫെബ്രു. 23 ബുധനാഴ്ച:** 9.30 a.m.-ന് കൊടിയേറ്റ് 6 p.m-ന് സന്ധ്യാനമസ്ക്കാരം, 6.45 p.m-ന് ഗാനശുശ്രൂഷ, 7.15 p.m-ന് വചന ശുശ്രൂഷ: വെരി. റവ. ഡോ. സഖറിയ റമ്പാൻ; **ഫെബ്രു. 24 വ്യാഴം:** 7.15 p.m-ന് വചനശുശ്രൂഷ: വെരി. റവ. ഡോ. ഗബ്രിയേൽ റമ്പാൻ; **ഫെബ്രു. 25 വെള്ളി:** 6 p.m-ന് സന്ധ്യാ നമസ്ക്കാരം (കോട്ടയം ചെറിയപള്ളിയിൽ), 6.45 p.m-ന് റാസ ചെറിയ പള്ളിയിൽ നിന്ന് ചുങ്കം വഴി പഴയ സെമിനാരിയിലേക്ക്. **ഫെബ്രു. 26 ശനി:** 7 a.m-ന് പ്രഭാത നമസ്ക്കാരം, 8 a.m-ന് **വി. മൂന്നിന്മേൽ കുർബ്ബാന** - പ. കാതോലിക്കാ ബാവാ തിരുമേനിയുടെ മുഖ്യ കാർമികത്വത്തിലും അഭിവന്ദ്യ മെത്രാപ്പോലീത്തന്മാരുടെ സഹകരണത്തിലും. തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥനയും പ്രദിക്ഷണവും ആശിർവാദവും.

ലേഖനം

ഡി. ലൈജു മാത്യു

# കേരള സംസ്കാരത്തിന് മലങ്കര ഓർത്തഡോക്സ് സഭയുടെ സംഭാവന

**ക്രിസ്തുമതത്തിന് ഏറ്റവും പ്രബലരായ ബ്രാഹ്മണരോടൊപ്പം ഉന്നതസ്ഥാനം നേടുവാൻ കഴിഞ്ഞു. ഹിന്ദു-ക്രിസ്ത്യൻ ഐക്യം 16-ാം നൂറ്റാണ്ടു വരെയും ദൃശ്യമായിരുന്നു ബ്രാഹ്മണരെപ്പോലെ ക്രൈസ്തവർക്കും പടിപ്പുര നിർമ്മിക്കുന്നതിന് അവകാശം ലഭിച്ചു. മെത്രാന്മാരെ രാജാക്കന്മാരെപ്പോലെ ബഹുമാനിച്ചിരുന്നു. രാജാക്കന്മാരുടെയും ഉദ്യോഗസ്ഥന്മാരുടെയും ഒപ്പം ക്രൈസ്തവർക്ക് ഇരിപ്പിടം ലഭിച്ചിരുന്നു. സ്ത്രീകളുടെ വേഷത്തിൽ ക്രൈസ്തവരും ബ്രാഹ്മണരും തമ്മിൽ സാമ്യമുണ്ടായിരുന്നു.**

## ആമുഖം

ഭാരതം വൈവിധ്യങ്ങളുടെ നാടാണ്. ജനങ്ങളിൽ, പ്രകൃതിയിൽ, വിശ്വാസത്തിൽ, ഭാഷയിൽ, ആചാരാനുഷ്ഠാനങ്ങളിൽ അങ്ങനെ എല്ലാ മേഖലകളിലും വൈവിധ്യമുള്ള ഭാരതം മറ്റ് രാജ്യങ്ങളിൽ നിന്ന് വേറിട്ടു നിൽക്കുന്നു. മാത്രമല്ല, സഹിഷ്ണുതയും സമന്വയവും ഭാരതമതത്തിന്റെ പ്രത്യേകതകളാണ്. അതുകൊണ്ടാണ് യഹൂദരും സ്വരാഷ്ട്രീയ മതക്കാരും, ക്രിസ്തുമതവും ഇസ്ലാം മതവും, പോർട്ടുഗീസുകാരും, ഫ്രഞ്ചുകാരും, ബ്രിട്ടീഷുകാരും എല്ലാം ഭാരത മണ്ണിൽ ചുവടുറപ്പിച്ചത്. ഇതിൽ നിന്ന് ഭിന്നമല്ല കേരളവും. വിവിധ മതങ്ങളുടെ സംഗമ ഭൂമിയാണ് കേരളം. തദ്ദേശീയരായ ദ്രാവിഡ ജനതയുടെ സംസ്കാരത്തിൽ ആര്യവംശത്തിന്റെ അധിനിവേശം സ്വാധീനം ചെലുത്തി. ബുദ്ധ-ജൈന-ക്രൈസ്തവ മതങ്ങൾ സംസ്കാരത്തെ കൂടുതൽ സമ്പന്നമാക്കി. ജാതിവ്യവസ്ഥിതിയുടെ മൂർദ്ധന്യതയിലാണ് ഇവിടെ ക്രിസ്തുമതം വേരോടിയത്. അതിനാൽ സാഹോദര്യവും നീതിയും അധിഷ്ഠിതമായ സമൂഹത്തെ രൂപപ്പെടുത്തുന്നതിന് ക്രൈസ്തവർക്ക് സാധിച്ചു. അങ്ങനെ കേരള സംസ്കാരത്തിന് കൂടുതൽ മാനങ്ങൾ കൈവന്നു. കേരള സംസ്കാരവുമായി ഏകീഭവിച്ച് ക്രൈസ്തവ മൂല്യങ്ങൾ കൈവിടാതെ ജീവിച്ച ക്രൈസ്തവരുടെ സാംസ്കാരിക ചരിത്രം സവിശേഷതകൾ നിറഞ്ഞതാണ്. ഇവിടെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ കേരള സംസ്കാരത്തെ രൂപപ്പെടുത്തുന്നതിന് വഹിച്ച പങ്കിനെപ്പറ്റി പ്രതിപാദിക്കട്ടെ.

## സഭയുടെ ആരംഭത്തിൽ കേരള സംസ്കാരം

സഹ്യപർവ്വതനിരകളും വിസ്തൃതമായ തീരപ്രദേശവും കേരളത്തെ നൂറ്റാണ്ടുകൾക്കു മുമ്പുതന്നെ ദൈവത്തിന്റെ സ്വന്തം നാടാക്കി മാറ്റി. ക്രിസ്താബ്ദത്തിന് മുമ്പു തന്നെ കേരളത്തിന് ഭാരതത്തിന്റെ പല ഭാഗങ്ങളുമായും വിദേശ രാജ്യങ്ങളുമായും വാണിജ്യബന്ധമുണ്ടായിരുന്നു. വിസ്തൃതമായ തീരപ്രദേശം പ്രാചീനകേരളത്തെ യൂറോപ്യൻ രാജ്യങ്ങളുമായി വാണിജ്യപരമായി ബന്ധിപ്പിച്ചു. അതുകൊണ്ടാണ് ഈ. ബി സുരേഷ് കുമാർ അഭിപ്രായപ്പെട്ടത് പ്രാചീന കേരളത്തെക്കുറിച്ചും അന്ന് ഇവിടെ നിലനിന്നിരുന്ന സംസ്കാരത്തെക്കുറിച്ചും ലോകത്തിന്റെ പല ഭാഗത്തും ആദിമുതലേ അറിവുണ്ടായിരുന്നു എന്ന്. ഭൂമിശാസ്ത്രപരമായ പ്രത്യേകതയും കേരളത്തിൽ ഒരു സാംസ്കാരിക ഐക്യം രൂപപ്പെടുത്തി എടുക്കുന്നതിന് സഹായിച്ചിട്ടുണ്ട്. മാത്രമല്ല, പുരാവ്സതു ഗവേഷകർ ബി.സി. രണ്ട്, മൂന്ന് സഹസ്രാബ്ദങ്ങളിൽ കേളത്തിന് അസ്സീരിയ, ബാബിലോണിയ തുടങ്ങിയവരുമായി വാണിജ്യ ബന്ധമുണ്ടായിരുന്നതായി രേഖപ്പെടുത്തുന്നു. റോമാക്കാരുമായി സമുദ്രമാർഗ്ഗം വാണിജ്യബന്ധമുണ്ടായിരുന്നതിനാൽ ധാരാളം തുറമുഖങ്ങൾ തുറക്കപ്പെട്ടു. തന്മൂലം വിദേശ ജനത കേരള സംസ്കാരത്തെ വളരെയേറെ സ്വാധീനിച്ചിട്ടുണ്ട്. ഈ വാണിജ്യബന്ധം ആയിരിക്കണം ആദ്യനൂറ്റാണ്ടിൽതന്നെ കേരളത്തിൽ ക്രിസ്തുമതം പ്രചരിക്കുവാൻ ഇടയായിത്തീർന്നത്.

ആര്യന്മാരുടെ അധിനിവേശത്തിന്മുമ്പ് ഇവിടെ ദ്രാവിഡ ജനതയായിരുന്നു. ഇവർക്ക് ശ്രേഷ്ഠമായ ഒരു സാംസ്കാരിക പാരമ്പര്യം ഉണ്ടായിരുന്നതായി ഇസഡ്. എം. പാറേട്ട് സമർത്ഥിക്കുന്നു. എന്നാൽ ഇവർ അത്ര സംഘടിതരല്ലായിരുന്നു. ഈ സമയം കേരളത്തിൽ ബുദ്ധ, ജൈന മതങ്ങളും നിലവിലുണ്ടായിരുന്നു. ബ്രാഹ്മണർ സ്നാനപ്പെട്ട് ക്രൈസ്തവ വിശ്വാസം സ്വീകരിച്ചവരാണ് ആദിമ ക്രൈസ്തവർ എന്നാണ് പൊതുവെ അംഗീകരിക്കപ്പെട്ടിരിക്കുന്നത്. എന്നാൽ ക്രിസ്തുമതത്തിന്റെ നിയമം മറ്റു മതങ്ങളേക്കാൾ ലഘുവായതിനാൽ ആദിമ കേരള ക്രൈസ്തവർ ബുദ്ധമതാനുസാരികളായ ദ്രാവിഡരായിരിക്കണം എന്ന് എൻ. കെ. ജോസ് അഭിപ്രായപ്പെടുന്നു. ഈ കാലഘട്ടത്തിന്റെ മറ്റൊരു പ്രത്യേകത, ക്രിസ്തുമതം പ്രചരിച്ചപ്പോൾ ഇവിടെ ജാതി വ്യവസ്ഥിതി വിജയ മന്ത്രം ഘോഷിക്കുകയായിരുന്നു. ഈ വ്യവസ്ഥിതി ചൂഷണാധിഷ്ഠിതമായ സാമൂഹ്യ ക്രമത്തിനാണ് രൂപം നൽകിയത്. ഉയർന്ന വർഗ്ഗക്കാരുടെ പുരോ

ഗതിയെ സാമൂഹ്യ പുരോഗതിയായി കണക്കാക്കി. ശൂദ്രന്മാർ മറ്റുള്ളവർക്ക് അടിമയായിരുന്നു. ബ്രാഹ്മണനും ക്ഷത്രിയനും ഒഴികെ ഭൂരിപക്ഷം വരുന്ന മറ്റ് ജനതയ്ക്ക് മാന്യമായി ജീവിക്കുന്നതിനോ, വസ്ത്രം ധരിക്കുന്നതിനോ പൊതു വഴികളിൽ നടക്കുന്നതിനോ സ്വാതന്ത്ര്യം ഉണ്ടായിരുന്നില്ല. ബ്രാഹ്മണൻ മറ്റുള്ളവരോട് വളരെ നിന്ദ്യമായ രീതിയിലാണ് പെരുമാറിയിട്ടുള്ളത്. വിദ്യാഭ്യാസം കുലീനന്മാർക്ക് മാത്രമേ ലഭിച്ചിരുന്നുള്ളു.

**'ശൂദ്രമക്ഷര സംയുക്തം ദൂരാത്' - നീതിസാരം**

അക്ഷരജ്ഞാനമുള്ള ശൂദ്രനെയും വർജ്ജിക്കണം എന്നാണിതിന്റെ അർത്ഥം. 'സതി' പോലുള്ള ദുരാചാരങ്ങൾ നിലവിലിരുന്ന കേരളത്തിൽ സ്ത്രീവിദ്യാഭ്യാസം അടഞ്ഞ ഒരു അദ്ധ്യായമായിരുന്നു. കേരളത്തിൽ അവർണ്ണരോട് എല്ലാറ്റിനും നികുതി പിരിക്കുന്ന പതിവും ഉണ്ടായിരുന്നു. 'തലക്കരം', 'മുലക്കരം' തളയിക്കാണം, മേനിപ്പൊന്ന് തുടങ്ങിയവയായിരുന്നു നികുതികൾ. ഇതിൽ നിന്നെല്ലാം സവർണ്ണനെ ഒഴിവാക്കിയിരുന്നു. 19-ാം ശതകത്തിന്റെ ആരംഭത്തിൽവരെ കേരളത്തിൽ അടിമത്വ സമ്പ്രദായം നിലവിലുണ്ടായിരുന്നു. അങ്ങനെ അടിച്ചമർത്തപ്പെട്ട ഒരു ഭൂരിപക്ഷ ജനവിഭാഗം കേരളത്തിൽ ആദിമുതലേ ഉണ്ടായിരുന്നു. ഈ ഒരു സംസ്ക്കാരമാണ് കേരളത്തിൽ നിലനിന്നിരുന്നത്.

**ക്രൈസ്തവർ കേരളത്തിൽ**

വിവിധ മതങ്ങളുടെ സംഗമഭൂമിയും ജാതി വ്യവസ്ഥിതി നിലനിന്നിരുന്നതുമായ കേരളത്തിൽ വളരെ ചുരുങ്ങിയ കാലഘട്ടത്തിൽത്തന്നെ ക്രിസ്തുമതത്തിന് ഏറ്റവും പ്രബലരായ ബ്രാഹ്മണരോടൊപ്പം ഉന്നത സ്ഥാനം നേടുവാൻ കഴിഞ്ഞു. ഹിന്ദു -ക്രിസ്ത്യൻ ഐക്യം 16-ാം നൂറ്റാണ്ടു വരെയും ദൃശ്യമായിരുന്നു ബ്രാഹ്മണരെപ്പോലെ ക്രൈസ്തവർക്കും പടിപ്പുര നിർമ്മിക്കുന്നതിന് അവകാശം ലഭിച്ചു. മെത്രാന്മാരെ രാജാക്കന്മാരെപ്പോലെ ബഹുമാനിച്ചിരുന്നു. രാജാക്കന്മാരുടെയും ഉദ്യോഗസ്ഥന്മാരുടെയും ഒപ്പം ക്രൈസ്തവർക്ക് ഇരിപ്പിടം ലഭിച്ചിരുന്നു. സ്ത്രീകളുടെ വേഷത്തിൽ ക്രൈസ്തവരും ബ്രാഹ്മണരും തമ്മിൽ സാമ്യമുണ്ടായിരുന്നു. രണ്ടു കൂട്ടരും ഞൊറിഞ്ഞാണുടുത്തിരുന്നത്. വിവാഹനടപടികളിലും പേരിടീൽ കർമ്മത്തിലും, മരണാനന്തര ചടങ്ങുകളിലും ഈ സമാനത ദർശിക്കാവുന്നതാണ്. ദേവാലയങ്ങളിലെ പെരുന്നാൾ ആഘോഷങ്ങൾക്ക് ക്ഷേത്രങ്ങളിലെ ഉത്സവങ്ങളോട് സാമ്യമുണ്ടായിരുന്നു. പഞ്ചവാദ്യം ചെണ്ടമേളം, നാടകം, കഥാപ്രസംഗം, മതപ്രഭാഷണം, വെടിക്കെട്ട് തുടങ്ങിയവയിലെല്ലാം ഈ സമാനത ദർശിക്കാം.

സാമൂഹിക ജീവിതത്തിലും ക്രൈസ്തവർക്ക് ഉന്നതമായ സ്ഥാനം ലഭിച്ചിരുന്നു. കഠിനാദ്ധ്വാനികളും സ്ഥിരോത്സാഹികളും ആയിരുന്നതിനാൽ സൈനിക സേവന രംഗത്ത് ക്രൈസ്തവരുടെ പങ്ക് നിർണ്ണായകമായിരുന്നു. രാജ്യത്തുള്ള ക്രിസ്ത്യാനികളുടെ അംഗസംഖ്യ അനുസരിച്ചായിരുന്നു രാജാവിനെ അയൽ രാജ്യങ്ങൾ ബഹുമാനിച്ചിരുന്നത്. ക്രിസ്ത്യാനികൾ ചതിക്കും എന്ന വിശ്വാസം ആർക്കും ഇല്ലായിരുന്നു. അവർ വിശ്വസ്തരും സേവനതത്പരരുമായിരുന്നു. അതിനാൽ അളവുതൂക്കങ്ങൾ രേഖപ്പെടുത്തുന്നതിനും, പ്രശ്ന പരിഹാരത്തിന് മദ്ധ്യസ്ഥരായും ക്രൈസ്തവരെ നിയമിച്ചിരുന്നു. അശുദ്ധപ്പെട്ട വസ്തുക്കൾ, ക്രൈസ്തവർ തൊട്ടാൽ ശുദ്ധമാകും എന്ന വിശ്വാസവും ഈ കാലഘട്ടത്തിൽ ഉണ്ടായിരുന്നു.

ദേവാലയ സൗകര്യം നോക്കി നസ്രാണികൾ നാടുവിട്ടുപോകാതിരിക്കാൻ ദേവാലയങ്ങൾ നിർമ്മിച്ചുകൊടുത്തിരുന്നതായി ചരിത്രകാരന്മാർ സാക്ഷിക്കുന്നു. മാത്രമല്ല കരം ഇല്ലാതെ ഭൂമിയും ക്രൈസ്തവർക്ക് നൽകിയിരുന്നു. ഇപ്രകാരമുള്ള ഉന്നതസ്ഥാനം ലഭിച്ചതുമൂലമാകണം ഭരണ രംഗത്ത് ക്രൈസ്തവർ വിളങ്ങിയിരുന്നു. കാലക്രമത്തിൽ കേരളത്തിന്റെ ഒരു പ്രദേശം ഭരിച്ചിരുന്ന വില്ലാർവട്ടം രാജവംശം ക്രൈസ്തവ രാജവംശം ആയിരുന്നുവെന്ന് ചരിത്രരേഖകൾ തെളിയിക്കുന്നു.

എൻ. കെ. ജോസിന്റെ അഭിപ്രായത്തിൽ പുരാതന രേഖകളെപ്പറ്റിയും കേരള സംസ്ക്കാരത്തെപ്പറ്റിയും മനസ്സിലാക്കുന്നതിന് ഏറ്റവും അനുയോജ്യം സംഘം കൃതികളാണ്. കുടുംബജീവിത ചരിത്രങ്ങൾക്ക് പ്രധാനപ്പെട്ടവയാണ് ക്രിസ്താബ്ദത്തിന്റെ ആദിശതകങ്ങളിൽ വിരചിതമായ സംഘം കൃതികൾ. ഈ കാലയളവിൽ കേരളത്തിൽ ക്രിസ്തുമതാചാര പ്രകാരമുള്ള ബലിയർപ്പണം നടത്തിയിരുന്നതായി തെളിവുകൾ ഉണ്ട്. ചേരരാജാക്കന്മാരുടെ ശ്രേയസ്സിനെ പ്രകീർത്തിക്കുന്ന ചില ഗാനങ്ങളിൽ അവർ ക്രിസ്തുമത വിശ്വാസികളായിരുന്നുവെന്നും "കുർബ്ബാന" എന്ന ബലി അനുഷ്ഠിച്ചിരുന്നതായും സംഘം കൃതികൾ പ്രതിപാദിക്കുന്നുണ്ട്.

വർദ്ധിച്ചുവരുന്ന ക്രിസ്തുമത സ്വാധീനത്തോടുള്ള പ്രതികരണമായിട്ടാണ് യഥാർത്ഥത്തിൽ കേരളത്തിൽ ശൈവ, വൈഷ്ണവ പ്രസ്ഥാനങ്ങൾ വളർന്നുവന്നത്.

മേൽ പ്രതിപാദിച്ച എല്ലാ കാര്യങ്ങളും അവിഭക്ത ക്രൈസ്തവ സമൂഹത്തിന്റേതാകയാൽ അതെല്ലാം തന്നെ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രവർത്തനഫലമായി വേണം കാണുവാൻ.

**കേരള സംസ്ക്കാരത്തിന് മലങ്കര സഭ നൽകിയ സംഭാവനകൾ**

a) ഭാഷാ മേഖല

എ.ഡി. ഒന്നാം നൂറ്റാണ്ടിൽത്തന്നെ ക്രൈസ്തവ മതത്തിന് എഴുതപ്പെട്ട മതഗ്രന്ഥവും എഴുതപ്പെട്ട ആരാധനാ സാഹിത്യവും ഉണ്ടായിരുന്നതായി തെളിവുകളുണ്ട്. ഇത് അലക്സന്ത്രൻ-പേർഷ്യൻ ബന്ധങ്ങൾ മൂലം ആയിരുന്നിരിക്കണം സുറിയാനി ആയിരുന്നു ആരാധന ഭാഷ. അതു കൊണ്ടാണ് പാന്റീസ് 2-ാം നൂറ്റാണ്ടിൽ കേരളം സന്ദർശിച്ചപ്പോൾ സുറിയാനിയിലുള്ള സുവിശേഷം കണ്ടെത്തിയത്.

ഭാരതത്തിലെ പ്രത്യേകിച്ച് കേരളത്തിലെ ഭാഷയിൽ ക്രൈസ്തവ മിഷനറിമാരുടെ സേവനം വിലമതിക്കാനാവാത്തതാണ്. ബൈബിൾ പ്രസിദ്ധീകരണവുമായി ബന്ധപ്പെട്ടാണ് ഭാഷകൾക്കെല്ലാം പദസമ്പത്ത് വർദ്ധിച്ചത്. അച്ചടിയന്ത്രം, നിഘണ്ടുക്കൾ, വ്യാകരണം മുതലായവയിലൂടെ പാശ്ചാത്യ മിഷനറിമാർ മലയാള ഭാഷയുടെ മുന്നേറ്റത്തിന് തുടക്കം കുറിച്ചു. തമിഴുമായും

# വിശ്വാസപാഠം

## വിശുദ്ധരുടെ മദ്ധ്യസ്ഥത ക്രിസ്തുവിന്റെ ഏക മദ്ധ്യസ്ഥതയെ അവഗണിക്കുന്നതല്ലേ ?

**അല്ല.** വിശുദ്ധരുടെ മദ്ധ്യസ്ഥത ക്രിസ്തുവിന്റെ ഏക മദ്ധ്യസ്ഥതയെ അവഗണിക്കുന്നതോ ലാഘവപ്പെടുത്തുന്നതോ ആണെന്ന് ചില ആധുനീക സംഘടനകൾ പറയുന്നുണ്ട്. എന്നാൽ അത് അർത്ഥ ശൂന്യമായ ഒരു അഭിപ്രായമാണ്. യേശുക്രിസ്തുവിന്റെ ഏക മദ്ധ്യസ്ഥതയെക്കുറിച്ചു പറയുന്ന വേദഭാഗങ്ങൾ ശരിയായി മനസ്സിലാക്കേണ്ടവയാണ്. "ദൈവം ഒരുവനല്ലോ, ദൈവത്തിനും മനുഷ്യർക്കും മദ്ധ്യസ്ഥനും ഒരുവൻ. എല്ലാവർക്കും വേണ്ടി മറുവിലയായി തന്നെത്താൻ കൊടുത്ത യേശുക്രിസ്തു തന്നെ." (2 തിമോ. 2:5). "ഒരുത്തൻ പാപം ചെയ്തുവെങ്കിലോ നീതിമാനായ യേശുക്രിസ്തു എന്ന കാര്യസ്ഥൻ നമുക്കു പിതാവിന്റെ അടുക്കലുണ്ട്. അവൻ നമ്മുടെ പാപങ്ങളുടെ പ്രായശ്ചിത്തമാകുന്നു." (1 യോഹ. 2:2). യേശുക്രിസ്തു മനുഷ്യാവതാരം ചെയ്ത ദൈവമാകുന്നു. അടിവരയിട്ടിരിക്കുന്ന വാക്കുകളുടെ അർത്ഥം മനസ്സിലായാൽ യേശുക്രിസ്തു ഏക മദ്ധ്യസ്ഥൻ എന്ന ചിന്തയുടെ പിന്നിലുള്ള ഉദ്ദേശ്യം ഗ്രഹിക്കാനാകും. സർവ്വലോകത്തിനും വേണ്ടി കാൽവറി ക്രൂശിൽ പരമയാഗമാകുകയും സർവ്വരേയും പിതാവാം ദൈവവുമായി രമ്യപ്പെടുത്തുകയും ചെയ്യുന്ന അതുല്യ മദ്ധ്യസ്ഥതയാണ് കർത്താവിന്റേത്.

വിശുദ്ധരുടെ മദ്ധ്യസ്ഥത ഇതിൽ നിന്നു വ്യത്യസ്തമാണ്. അതു കർത്താവിന്റെ മദ്ധ്യസ്ഥതയോടു സംയോജിക്കുന്നതും പ്രാർത്ഥനയുടെ മദ്ധ്യസ്ഥതയുമാണ്. അതു പാപപരിഹാരയാഗമല്ല; പ്രത്യുത അപേക്ഷയും പ്രാർത്ഥനയുമാണ്. ഒരുവനു വേണ്ടി മറ്റൊരുവൻ പ്രാർത്ഥിക്കുന്ന അനുഭവമാണത് (യാക്കോബ് 5:26) സഭ ജീവനുള്ളവരുടെയും വാങ്ങിപ്പോയവരുടെയും സമൂഹമാണ്. വാങ്ങിപ്പോയ സാക്ഷികളുടെ സമൂഹം നമുക്കു ചുറ്റും നിൽക്കുന്നതുകൊണ്ട് (എബ്രായ 12:1) അവരും നാമും കൂടിയാണ് കർത്താവിന്റെ ശരീരമായ സഭയിലെ അംഗങ്ങളായിരിക്കുന്നത്. അതുകൊണ്ട് വാങ്ങിപ്പോയ വിശുദ്ധർ സഭയിലെ സജീവരായ അംഗങ്ങൾ എന്ന നിലയിൽ അവരുടെ പ്രാർത്ഥനയും മദ്ധ്യസ്ഥതയും വിലയേറിയതാണ്. ജീവിച്ചിരിക്കുന്നവർ തമ്മിൽ തമ്മിൽ 'എനിക്കു വേണ്ടി പ്രാർത്ഥിക്കണമേ' എന്നു പറയുന്ന രീതി ആധുനീക സഭാസംഘടനകളിലും സാധാരണയാണ്. അത് കർത്താവിന്റെ ഏകവും അതുല്യവുമായ മദ്ധ്യസ്ഥയെ അനാദരിക്കുന്ന ഒന്നായി അവർ കണക്കാക്കുന്നില്ലല്ലോ! അങ്ങനെയെങ്കിൽ ശരീരം വിട്ടു ക്രിസ്തുവിൽ മറഞ്ഞിരിക്കുന്നവരും (കൊലോ. 3:3) ശരീരം വിട്ടു ദൈവത്തെ പ്രസാദിപ്പിക്കുന്നവരുമായ (2 കൊരി. 5:9) പരിശുദ്ധരായ പൂർവ്വീകരോട് 'ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കണമേ' എന്നപേക്ഷിക്കുന്നത് എങ്ങനെയാണ് ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയെ അവഗണിക്കുന്നതാകുന്നത്? വാങ്ങിപ്പോയവർ, സഭയിലെ അംഗങ്ങളല്ല എന്നു പറയുകയാണെങ്കിൽ സഭ പൂർണ്ണമല്ലെന്നും സഭയുടെ തലയായ ക്രിസ്തു പൂർണ്ണനല്ലെന്നും പറയേണ്ടതായി വരും. അങ്ങനെ പറയുന്നവരെ ക്രിസ്ത്യാനികൾ എന്ന് എങ്ങനെ വിളിക്കാൻ കഴിയും?

– ജെ. പി. ❖

---

സംസ്കൃതവുമായും മലയാള ഭാഷ ബന്ധപ്പെട്ടിരുന്ന കാലങ്ങളിൽ അവരുടെ പാട്ടുകൾ എഴുതി സംരക്ഷിച്ചു എന്നത് അഭിമാനിക്കത്തക്ക സംഗതിയാണ്.

മലയാളം ബൈബിൾ പരിഭാഷയ്ക്ക് മിഷനറിമാരെക്കാൾ മുമ്പേ തുടക്കം കുറിച്ചത് ഇട്ടൂപ്പ് റമ്പാനും (മാർ ദീവന്നാസ്യോസ് II) കായംകുളം ഫിലിപ്പോസ് റമ്പാനുമാണ്. ഇത് മലയാള ഭാഷയുടെ വളർച്ചയ്ക്ക് ആക്കം കൂട്ടി.

വിദ്യാഭ്യാസം

മലങ്കര സഭയിൽ വൈദിക പരിശീലനത്തിന് വേണ്ടി ജോസഫ് മാർ ദീവന്നാസ്യോസ് II ആരംഭിച്ച 'പഴയ സെമിനാരി' കേരള സാംസ്ക്കാരിക നവോത്ഥാനത്തിന് അനേകം സംഭാവനകൾ നല്കിയിട്ടുണ്ട്. കേരളത്തിൽ ആദ്യമായി ആംഗലേയ വിദ്യാഭ്യാസം ആരംഭിച്ചത് ഈ 'പഠിത്തവീട്ടിലാണ്.' ഇന്ത്യയിലെ ആദ്യത്തെ വനിതാ വിദ്യാഭ്യാസ കേന്ദ്രവും, ബഞ്ചമിൻ ബെയ്‌ലി എന്ന മിഷനറിയുടെ നേതൃത്വത്തിൽ ആദ്യത്തെ അച്ചടിയന്ത്രം സ്ഥാപിതമായതും ഇവിടെയാണ്. സുറിയാനി, ലാറ്റിൻ, ഗ്രീക്ക്, ഹീബ്രു തുടങ്ങിയ ഭാഷകളും ഇവിടെ പഠിപ്പിച്ചു. ഇക്കാരണങ്ങളാൽ പഠിത്ത വീടിനെ 'കേരളത്തിന്റെ മസ്തിഷ്കം' എന്ന് വിശേഷിപ്പിക്കുന്നു.

വനിതാ വിദ്യാഭ്യാസത്തെ തുടർന്ന് സ്ത്രീ മുന്നേറ്റം കേരളത്തിൽ വളരെ ശക്തമായി. ഇവിടുത്തെ ക്രിസ്ത്യാനികളാണ് കേരളത്തെ സ്ത്രീ വിദ്യാഭ്യാസത്തിൽ മുന്നിലെത്തിച്ചത്. തന്നെയുമല്ല ആദ്യത്തെ വനിതാ ചീഫ് മെഡിക്കൽ ഓഫീസറായിരുന്ന മിസ്സിസ് പുന്നൻ ലൂക്കോസ്, ആദ്യത്തെ വനിത ഹൈക്കോടതി ജഡ്ജിയായ മിസ്സിസ് അന്ന ചാണ്ടി, വിമോചന സമരത്തിനിറങ്ങിയ ആദ്യത്തെ വനിത സാറാമ്മ ജേക്കബ്, ഡബ്ല്യു.സി.സി. യുടെ പ്രസിഡന്റ് പദം അലങ്കരിച്ച് പ്രഥമ വനിത സാറാ ചാക്കോ തുടങ്ങിയവർ മലങ്കര സഭയുടെ സന്താനങ്ങളാണ്.

മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് രണ്ടാമൻ തിരുമേനി വിദ്യാഭ്യാസ മേഖലയ്ക്കു നല്കിയ സംഭാവന ആർക്കും വിസ്മരിക്കാൻ കഴിയില്ല. കേരളത്തിൽ ഉടനീളം എം.ഡി. സ്ക്കൂളുകൾ സ്ഥാപിച്ചത് ഇദ്ദേഹമായിരുന്നു. 265 സ്ക്കൂളുകൾ മലങ്കരസഭയ്ക്കു അന്ന് ഉണ്ടായിരുന്നു എന്ന് പറയുമ്പോൾ ഇതിന്റെ വലിപ്പം മനസ്സിലാകും.

തുടരും...... ❖

ലേഖനം

പ്രൊഫ. എബ്രഹാം തലവടി

# നേതൃത്വം – ക്രൈസ്തവ വീക്ഷണത്തിൽ

തുടർച്ച...

പ്രവർത്തനങ്ങൾക്കാധാരമായ ദൃഢതയും വിശ്വാസവും വികസിപ്പിച്ചുറപ്പിക്കുവാൻ:

1. നമ്മുടെ പ്രവർത്തനങ്ങൾക്ക് വ്യക്തമായ ഉദ്ദേശ്യം ഉണ്ടായിരിക്കണം അതുറപ്പിക്കുവാൻ പ്രവർത്തന ദിശയിലേക്കു നയിക്കപ്പെടുന്നതുവരെ. എന്തിന്, എന്തിന് എന്ന ചോദ്യം ചോദിക്കുകയും ഉത്തരം കണ്ടെത്തുകയും വേണം.

2. ചരിത്ര നിർമ്മിതിയിൽ ദൈവത്തിന്റെ പദ്ധതി എന്തെന്നന്വേഷിച്ച് കണ്ടെത്താൻ പരിശ്രമിക്കണം അതിന് വേണ്ടത് സത്യാന്വേഷണമാണ്. ദൈവവചനം അതിനു സഹായകമാകണം. ആവർത്തനം 17:19-ൽ പറയുന്നതുപോലെ "ന്യായപ്രമാണത്തിലെ സകല വചനങ്ങളും ചട്ടങ്ങളും അവൻ പ്രമാണിച്ചു നടന്ന് തന്റെ ദൈവമായ യഹോവയെ ഭയപ്പെടുവാൻ പഠിക്കേണ്ടതിന് അത് അവന്റെ കൈവശം ഇരിക്കണം."

ഒപ്പം. 2 തിമോത്തിയോസ് 2:15-ൽ പറയുന്നതുപോലെ "സത്യ വചനത്തെ യഥാർത്ഥമായി പ്രസംഗിച്ചുകൊണ്ട് ലജ്ജിക്കുവാൻ സംഗതിയില്ലാത്ത വേലക്കാരനായി ദൈവത്തിനു കൊള്ളാകുന്നവനായി നില്ക്കാൻ ശ്രദ്ധിക്കുക."

3. നിരന്തരവും വിശദവുമായ പഠനം വായനയിലൂടെയും നിരീക്ഷണ പരീക്ഷണങ്ങളിലൂടെയും നേടുക. ലക്ഷ്യത്തിലുള്ള വിശ്വാസമാണ് നേതൃത്വത്തിലേക്ക് വ്യക്തികളെ ഉയർത്തുന്നത്. വികല വിശ്വാസവും അതിലുള്ള പ്രതിബദ്ധതയും നല്ല നേതൃത്വം സമൂഹത്തെ സംബന്ധിച്ചിടത്തോളം അപകടകാരികളാണ്. ചരിത്രത്തിലതിന് ഉദാഹരണങ്ങൾ നിരവധിയുണ്ട്. ഹിറ്റ്ലറും നെപ്പോളിയനുമൊക്കെ ഇതിനു ദൃഷ്ടാന്തങ്ങളാണ്.

യഥാർത്ഥ നേതാക്കന്മാർ അവർ ചെയ്യുന്ന പ്രവൃത്തികളിൽ ദൃഢവിശ്വാസവും പ്രതിബദ്ധതയും ഉള്ളവരായിരിക്കും.

ദർശനം: നേതാവ് വിഭാവനം ചെയ്യുന്ന നാളയെക്കുറിച്ചും ഇന്നത്തെ സാഹചര്യത്തിന്റെ അടിസ്ഥാനത്തിൽ വരുത്തുവാനാഗ്രഹിക്കുന്ന മാറ്റങ്ങളെക്കുറിച്ചും ഉണ്ടാകുന്ന കഷ്ടതകൾക്കും ത്യാഗങ്ങൾക്കുമുള്ള അർത്ഥവും ദർശനം കാണുന്നവനായിരിക്കണം.

"ഒരുവൻ എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കട്ടെ." മത്തായി 16:24

ദർശനങ്ങളിലെ ദൃഢതയും വിശ്വാസവും വികസിപ്പിച്ചുറപ്പിക്കുവാൻ 1) നമ്മുടെ സ്വപ്നങ്ങൾക്ക് വ്യക്തമായ ഉദ്ദേശ്യമുണ്ടായിരിക്കണം. അതുറപ്പിക്കുവാൻ ക്രിയാത്മകതയിലേക്കു നയിക്കപ്പെടുന്നതുവരെ എന്തിന്, എന്തിന് എന്ന ചോദ്യം ചോദിക്കുകയും ഉത്തരം കണ്ടെത്തുകയും വേണം.

2) ചരിത്ര നിർമ്മിതിയിൽ ദൈവിക പദ്ധതി എന്തെന്നന്വേഷിച്ച് കണ്ടെത്താൻ പരിശ്രമിക്കണം. അതിനു വേണ്ടത് സത്യാന്വേഷണമാണ്. ദൈവ വചനം അതിനു സഹായകമായി ഉപയോഗിക്കണം.

"ന്യായ പ്രമാണത്തിലെ സകല വചനങ്ങളും ചട്ടങ്ങളും അവൻ പ്രമാണിച്ചു നടന്ന് തന്റെ ദൈവമായ യഹോവയെ ഭയപ്പെടുവാൻ പഠിക്കേണ്ടതിന് അത് അവന്റെ കൈവശം ഇരിക്കേണം." ആവ. 17:19

സത്യ വചനത്തെ യഥാർത്ഥമായി പ്രസംഗിച്ചുകൊണ്ട്, ലജ്ജിക്കുവാൻ സംഗതിയില്ലാത്ത വേലക്കാരനായി ദൈവത്തിനു കൊള്ളാവുന്നവനായി നില്ക്കാൻ ശ്രമിക്കുക.

3) നിരന്തരവും വിശദവുമായ പഠനം വായനയിലൂടെയും നിരീക്ഷണ പരീക്ഷണങ്ങളിലൂടെയും നേടുക.

4) ബോദ്ധ്യമായതും വിശ്വസിക്കുന്നതുമായ സത്യങ്ങളിലുറച്ചു നില്ക്കുകയും അതിനു വിപരീതമായി വരുന്നവയൊക്കെ നിർമ്മാർജ്ജനം ചെയ്യുകയും വേണം. വിശ്വാസം പരീക്ഷിക്കപ്പെടുമ്പോൾ പ്രലോഭനങ്ങൾ കീഴ്പ്പെടുത്തുവാനനുവദിക്കരുത്. എബ്രായ ലേഖനം 11-ാം അദ്ധ്യായം ഈ വസ്തുതയ്ക്ക് മാർഗദർശകമാണ്.

5) പ്രാധാന്യമർഹിക്കുന്ന ഒരു വസ്തുത നേതാവ് പ്രധാന ദൗത്യനിർവ്വഹണത്തിനിടയിൽ വരുന്ന മറ്റുത്തരവാദിത്വങ്ങളും പ്രവർത്തനങ്ങളും ദൗത്യനിർവ്വഹണത്തിന് വിലങ്ങുതടിയാകാതെ സൂക്ഷിക്കണം.

വിളി: ദർശനത്തോടുള്ള പ്രതിബദ്ധതയോടൊപ്പം പൂർത്തീകരിക്കുന്നതിന് ദൈവനിയോഗം അഥവാ വിളിയുണ്ടന്ന വസ്തുത മനസിലാക്കുകയും ദൈവവിളി തിരിച്ചറിയുകയും വേണം. വിളിക്കാധാരം നമുക്കു നല്കിയിട്ടുള്ള കഴിവുകളും നന്മകളും താലന്തുകളുമാണ്. മത്തായി 25:14-ൽ വിവരിക്കുന്ന താലന്തുകൾ ഉദാഹരണമാണ്.

നമ്മുടെ അവസരങ്ങളും കഴിവുകളും സമൂഹനന്മയ്ക്കും ദൈവീക ദൗത്യനിർവ്വഹണത്തിനുമായി വിനിയോഗിക്കുമ്പോൾ നാം വിളിക്കപ്പെട്ട വിളിക്ക് യോഗ്യമാം വണ്ണം നടക്കുന്നവരാകുന്നു.

നമുക്കും സൃഷ്ടിക്കു മുഴുവനുമായുള്ള ദൈവീക ദർശനത്തെക്കുറിച്ച് നമുക്കുണ്ടാകുന്ന ഉൾക്കാഴ്ച വിളിയെ സഹായിക്കുന്നു. നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ദൈവവും മഹത്വ

മുള്ള പിതാവുമായവൻ നിങ്ങൾക്കുതന്നെക്കുറിച്ചുള്ള പരിജ്ഞാനത്തിൽ ജ്ഞാനത്തിന്റെയും വെളിപാടിന്റെയും ആത്മാവിനെ തരേണ്ടതിനും നിങ്ങളുടെ ഹൃദയദൃഷ്ടി പ്രകാശിപ്പിച്ചിട്ട് അവന്റെ വിളിയാലുള്ള ആശ ഇന്നതെന്നും അവന്റെ വല്ലഭത്വത്തിന്റെ വ്യാപാരത്തിൽ വിശ്വസിക്കുന്ന നമുക്കുവേണ്ടി വ്യാപരിക്കുന്ന അവന്റെ ശക്തിയുടെ അളവറ്റ വലിപ്പം ഇന്നതെന്നറിയേണ്ടതിനും പ്രാർത്ഥിക്കുന്നു.

ജിജ്ഞാസയോടെ ആരായുന്ന വീക്ഷകൻ എന്ത്, എന്തുകൊണ്ട് എന്നന്വേഷിക്കുന്ന 'ചിന്തകൻ. എന്തിന്റെ അഭാവമെന്നു കണ്ടു പ്രവർത്തിക്കുന്ന ക്രാന്തദർശി, അഭാവം എന്തിന്റെയാണെന്നും, എന്തുകൊണ്ടാണെന്നും കണ്ടുപിടിയ്ക്കുവാൻ ശ്രമിക്കുന്ന നായകൻ എന്നിവരാണ്. വിളിക്കു യോഗ്യൻ.

അപകർഷ ബോധം "ഞാനെന്റെ സഹോദരന്റെ കാവൽക്കാരനോ (ഉൽപത്തി 4:10)" അനുകരണത്തിൽ മാത്രമുള്ള ആശ്രയം. സമൂഹത്തിന്റെ സമ്മർദ്ദങ്ങളിലുള്ള ഭയം "യഹൂദന്മാരെ ഭയപ്പെടുക കൊണ്ടത്രെ അവന്റെ അമ്മയപ്പന്മാർ ഇങ്ങനെ പറഞ്ഞത്. അവനെ ക്രിസ്തു എന്ന് ഏറ്റുപറയുന്നവർ പള്ളഭ്രഷ്ടനാകണം എന്ന് യഹൂദന്മാർ തമ്മിൽ പറഞ്ഞിരുന്നു."

മറ്റുള്ളവരെ സംബന്ധിച്ചുള്ള മുൻവിധി വിളിക്കു തടസ്സമാണ്.

ജനനായകർ-വേദപുസ്തകാടിസ്ഥാനം

ജനനായകന്മാർ എപ്രകാരമുള്ളവരായിരിക്കണമെന്ന് പുതിയ നിയമത്തിലും പഴയ നിയമത്തിലും വ്യക്തമാക്കിയിട്ടുണ്ട്. ആവർത്തന പുസ്തകം 17:14-20 വരെയുള്ള വാക്യങ്ങൾ ഈ വിഷയത്തിൽ പഠനാർഹമാണ്.

1) രാജാവ് യഹോവയാൽ തെരഞ്ഞെടുക്കപ്പെട്ടവനാകണം:- 'രാജാവ്' എന്നത് ഏതു രംഗത്തേയും നേതാവായി ആധുനിക ജനാധിപത്യ യുഗത്തിൽ കണക്കാക്കാം.

2) സ്വന്തസമൂഹക്കാരനായിരിക്കണം:- മതനേതൃത്വം അക്ഷരാർത്ഥത്തിൽ പരിശോധിച്ചാൽ ഇതു പ്രസക്തമാണ്. ജനാധിപത്യ സമൂഹത്തിൽ എല്ലാ വിഭാഗങ്ങളേയും സ്വന്തസമൂഹക്കാരായി കാണാൻ കഴിയുന്നവരാകണം. മറിച്ച് സ്വജന പക്ഷപാതികളായിരിക്കരുത്.

3) അധികധനമുള്ളവനോ ധനസമ്പാദനത്തിന് വഴിവിട്ടു സഞ്ചരിക്കുന്നവനോ ആകരുത്:- ആവശ്യമുള്ള ആഹാരം അന്നന്നു നല്കുവാൻ കഴിവുള്ള ദൈവത്തിൽ വിശ്വാസമർപ്പിച്ച് നിയോഗിക്കപ്പെട്ടിട്ടുള്ള കർമ്മം വിശ്വസ്തതയോടെ ചെയ്യുമ്പോൾ ധനമോഹിയും അഴിമതിക്കാരനുമാകേണ്ടയാവശ്യമില്ല. ദ്രവ്യാഗ്രഹിയാകുന്നവർ നേതൃവഴിവിട്ടു പോകുന്നവരാണ്. "മന്ന"യുടെ ദൈവശാസ്ത്രമാണിവിടെ പ്രസക്തം. ശൗലിന്റെയും ആഖാന്റെയും യൂദയുടെയുമൊക്കെ അനുഭവങ്ങൾ ഉദാഹരണങ്ങളാണ്.

4) അനേകം ഭാര്യമാരുടെ ഭർത്താവാകരുത്:- ജഡികമായ മാലിന്യങ്ങളിൽ നിന്നൊഴിഞ്ഞ് ഇന്ദ്രിയ ജയം നേടിയവനായിരിക്കണം നേതാവ്.

5) ന്യായപ്രമാണം പഠിക്കയും പഠിപ്പിക്കുകയും ചെയ്യുന്നവനാകണം:- കാലോചിതമായി വിലയിരുത്തുമ്പോൾ മൂല്യങ്ങളും നിയമങ്ങളും നീതിശാസ്ത്രങ്ങളും ദൈവീക കല്പനകളും പാലിക്കുകയും പഠിക്കുകയും

*ശേഷം 34-ാം പേജിൽ*


## MATRIMONIAL

Orthodox Employed Parents invite marriage proposals, for their daughter 27 years, 160cms, fair complexion degree holder in respiratory Therapy Technology working in ministry of Health in Kuwait, from parents of profesionals working in Kuwait.

*Contact No:-* **0479-2300345**

## SEEKING BRIDE

Orthodox Christian parents settled in U.S.A. for the last 34 years proposing suitable matrimonial match for their son who is born and educated in USA. He is 31 years old 5'5" height, fair and earned his B.A., ACE (Fitness) and working in fitness field.

He is looking for a girl between 25 and 30 years of age with college education preferably in Health and Fitness field-physciotheraphy, pharmacy or dietary and belongs to Jacobite/Marthomite/CSI. *Contact:-*

**Box NO. 407**
**Malankara Sabha**
**Devalokam, Kottayam-686038**


## കുണ്ടറ വലിയ പള്ളി പെരുന്നാൾ

2005 ഫെബ്രുവരി 27 മുതൽ മാർച്ച് 6 വരെ അഭി. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമികത്വത്തിൽ. ഈ ദിവസങ്ങളിൽ മലങ്കരസഭാ മാസികയുടെ ഏജൻസി ഓഫീസ് ദേവാലയത്തോടു ചേർന്നു പ്രവർത്തിക്കുന്നതാണ്. വരിസംഖ്യ അടയ്ക്കുന്നതിനും പുതിയ വരിക്കാരാകുന്നതിനും ഈ സംരംഭം പ്രയോജനപ്പെടുത്തുക.

## വസ്ത്ര വിതരണം

മുംബൈ: യങ്ങ് ക്രിസ്ത്യൻ അസ്സോസിയേഷൻ മഹാരാഷ്ട്രയുടെ ആഭിമുഖ്യത്തിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ 91-ാം ജന്മദിനം പ്രമാണിച്ച് 91 തെരുവ് കുട്ടികൾക്ക് വസ്ത്രങ്ങളും മധുരപലഹാരങ്ങളും ചെയർമാൻ ജോർജ്ജ് വാഴശ്ശേരി വിതരണം ചെയ്തു.




# ബാലസഭ




## നടവഴികൾ...

### നേരം പുലർന്നു വരുന്നു...

കുപ്പനും, പെങ്ങൾ ശാന്തയും പഴകിയ തുണിച്ചാക്കും തോളിലിട്ട് ആക്രിസാധനങ്ങൾ തപ്പിപ്പെറുക്കാനിറങ്ങി. റോഡിന്റെ വശങ്ങളിൽ സൂക്ഷ്മമായി പരിശോധിച്ചുകൊണ്ടാണ് ഇരുവരും നടക്കുന്നത്. ചെറിയ ലോഹസാധനങ്ങൾ വരെ കണ്ണിൽപ്പിടിച്ച് തങ്ങളുടെ ഭാണ്ഡത്തിലാക്കുന്ന ഇവരുടെ കാഴ്ച ശക്തി അപാരമാണ്.

തിരുവാതിര ചമയങ്ങളണിഞ്ഞ പെൺകുട്ടിയും അമ്മയും റോഡിലൂടെ നടന്നു പോകുന്നു. ഇവരും കണ്ണിമയ്ക്കാതെ അവളെ നോക്കി നിന്നു. "കുപ്പാ ഇന്നെവിടെയോ ഡാൻസും പാട്ടുമുണ്ട്... കോളടിച്ചു നമുക്ക് പോയി കാണണം." ശാന്ത ആവേശത്തോടെ പറഞ്ഞു.

അതാ കുട്ടിപ്പാന്റും തൊപ്പിയും വച്ച് ലാത്തി വീശി പോലീസുകാരൻ ഒരു അഞ്ചാം ക്ലാസ്സുകാരന്റെ മീശയല്ല അവൻ ഫിറ്റ് ചെയ്തിരിക്കുന്നത്.

"ഈ കൊച്ചു വെളുപ്പാൻ കാലത്ത് ഈ പിള്ളാരെന്താ വേഷം കെട്ടി...."

"എടീ ശാന്തേ... ഇന്ന് ടിപ്പബ്ലിക്കാ... ജനുവരി 26...." കുപ്പന് ഓർമ്മ വച്ചു.

"ഓ..... റിപ്പബ്ലിക്ക്........ അടിപൊളി. നമുക്കാ സ്കൂളിലേക്ക് പോയി ഒന്നു നോക്കാമെടാ... വാ." അവർ ആവേശത്തോടെ സ്കൂൾ മൈതാനിയിലേക്കു നടന്നു.

വേഷങ്ങൾ നിരന്നു നില്ക്കുകയാണ് സ്കൂൾ ഗ്രൗണ്ടിൽ. കോൽക്കളി സംഘം, റിബൺ ഡാൻസുകൾ, കഥകളി, മതസൗഹാർദ്ദം, ക്രിക്കറ്റുതാരം, കൃഷിക്കാരൻ വീരപ്പൻ, എയ്ഡ്സ് രോഗി... പ്രച്ഛന്ന വേഷങ്ങളുടെ നീണ്ട നിര. കുപ്പനും, ശാന്തയും തങ്ങളുടെ ജീവിത ഭാണ്ഡവും തൂക്കി കാഴ്ചകണ്ട് രസിച്ചങ്ങനെ നില്ക്കുമ്പോൾ...

അതാ ചൂരവടിയുമായി ഒരു തടിയൻ സാറ് കുട്ടികളെ ഘോഷയാത്രയ്ക്ക് വിടാൻ നിരനിരയായി നിർത്തുന്നു. ഒരു നിമിഷം അന്തിച്ചു നിന്ന കുപ്പന്റെയും ശാന്തയുടെയും നേരെ വടി ഓങ്ങി അയാൾ ഉറക്കെപ്പറഞ്ഞു.

"കുന്തം കൈയ്ക്കു പിടിച്ച് വലിച്ച് ശാന്ത ആ നിരയിൽ കയറി നിന്നു ചുണ്ടത്ത് വിരൽവച്ച് അവനോട് മിണ്ടരുതെന്ന് ആംഗ്യം കാട്ടി. കുപ്പൻ അസ്വസ്ഥനായി നില്ക്കുകയാണ്. ശാന്ത അടക്കത്തിൽ തുടർന്നു പറ

പ്രിയപ്പെട്ട കൂട്ടുകാരെ,

എങ്ങനെയായിരുന്നു കഴിഞ്ഞ മാസം? പുതുവർഷം നന്നായി തുടങ്ങാൻ കഴിഞ്ഞെന്ന് കരുതുന്നു. 'നന്നായി തുടങ്ങിയ പ്രവൃത്തി, പകുതി പൂർത്തിയായതിന് തുല്യമാണ്' എന്ന് കേട്ടിരിക്കുമല്ലോ. ഈ മാസം നാം വലിയ നോമ്പിലേക്ക് പ്രവേശിക്കുകയാണെന്ന് കൂട്ടുകാർക്കറിയാം എന്ന് കരുതുന്നു. എന്തിനാണ് നാം നോമ്പും ഉപവാസവുമൊക്കെ അനുഷ്ഠിക്കുന്നത്? എന്തിനാണ് നമുക്ക് പ്രിയപ്പെട്ട പല ഭക്ഷണ സാധനങ്ങളും നോമ്പിൽ വേണ്ടെന്ന് വയ്ക്കുന്നത്? എല്ലാ ഭക്ഷണവും ദൈവത്തിന്റെ ദാനമല്ലേ? പിന്നെ അവയെ എന്തിന് ഉപേക്ഷിക്കണം? അതിന് ഒരു ഉത്തരം ശെമ്മാശ്ശൻ പറയട്ടെ! ദൈവത്തെക്കാൾ കൂടുതലായി യാതൊന്നിനെയും നാം ഇഷ്ടപ്പെടാൻ പാടില്ല!! അത് മിഠായിയോ, ഐസ്ക്രീമോ, കേക്കോ എന്തുമാവട്ടെ... ഇവയൊന്നും നമുക്ക് ദൈവത്തേക്കാൾ ഇഷ്ടമല്ലെന്നുള്ളതിന്റെ തെളിവാണ് നോമ്പിൽ ചില ഇഷ്ടപ്പെട്ട ആഹാരസാധനങ്ങൾ നാം വേണ്ടെന്ന് വയ്ക്കുന്നത്. ഇനി ശെമ്മാശ്ശൻ കൂട്ടുകാർക്ക് മിഠായിയോ, ഐസ്ക്രീമോ ഒക്കെ വാങ്ങാൻ പപ്പയോ, മമ്മിയോ മറ്റാരെങ്കിലുമോ തരുന്ന 'പോക്കറ്റ് മണി' ചെലവാക്കാതെ സൂക്ഷിച്ച് വയ്ക്കുക നോമ്പ് വീടുന്ന ഈസ്റ്റർ ദിവസം നിങ്ങൾ സൂക്ഷിച്ച് വച്ച പണം ഉപയോഗിച്ച് ഒരു നേരത്തെ ആഹാരത്തിന് വകയില്ലാത്ത നമ്മുടെ കൂട്ടുകാർക്ക് ഭക്ഷണം വാങ്ങിക്കൊടുക്കാം. എന്താ സമ്മതിച്ചോ? ഭക്ഷണക്കൊതിയനായ ഒരു വേദപുസ്തക കഥാപാത്രത്തെ ഇന്ന് നമുക്ക് പരിചയപ്പെടാം.

### വേദപുസ്തക കഥാപാത്രങ്ങൾ

#### ഏശാവ്

അബ്രഹാമിന്റെ മകനായ ഇസഹാക്കിന്, തന്റെ ഭാര്യയായ റിബെക്കയിൽ ഇരട്ടക്കുട്ടികൾ ജനിച്ചു. മൂത്തവന് ഏശാവ് എന്നും ഇളയവന് യാക്കോബ് എന്നും പേരിട്ടു. നിങ്ങളുടെ ചേട്ടനോ, ചേച്ചിക്കോ അനിയനോ, അനിയത്തിക്കോ, നിങ്ങളുടെ സ്വഭാവമല്ലാത്തതുപോലെ ഏശാവും യാക്കോബും വളർന്നപ്പോൾ രണ്ട് സ്വഭാവക്കാരായിരുന്നു. ഏശാവ് വളരെ സമർത്ഥനായ ഒരു വേട്ടക്കാരനായിരുന്നു. എന്നാൽ യാക്കോബ് വളരെ സാധുശീലനും, വീട്ടിൽ നിന്ന് പുറത്തിറങ്ങാൻ പോലും മടിയുള്ളവനും ആയിരുന്നു. ഒരിക്കൽ യാക്കോബ് പയറ്കൊണ്ട് രുചികരമായ ഒരു പായസം ഉണ്ടാക്കി. അപ്പോഴതാ വേട്ടയെല്ലാം കഴിഞ്ഞ് ക്ഷീണിച്ച് ഏശാവ് വരുന്നു. പായസം കണ്ട ഏശാവിന് കൊതി സഹിക്കാൻ കഴിഞ്ഞില്ല. അല്പം പായസം തനിക്ക് തരാൻ ഏശാവ് ആവശ്യപ്പെട്ടു. അപ്പോൾ യാക്കോബ് പറഞ്ഞു: "നിന്റെ ജ്യേഷ്ഠാവകാശം എനിക്ക് വില്ക്കാമെങ്കിൽ ഞാൻ

ത്രയ്ക്ക് വിടാൻ നിരനിരയായി നിർത്തുന്നു. ഒരു നിമിഷം അന്തിച്ചു നിന്ന കുപ്പന്റെയും ശാന്തയുടെയും നേരെ വടി ഓങ്ങി അയാൾ ഉറക്കെപ്പറഞ്ഞു.

"കുന്തം കൈയ്ക്കു പിടിച്ച് വലിച്ച് ശാന്ത ആ നിരയിൽ കയറി നിന്നു ചുണ്ടത്ത് വിരൽവച്ച് അവനോട് മിണ്ടരുതെന്ന് ആംഗ്യം കാട്ടി. കുപ്പൻ അസ്വസ്ഥനായി നില്ക്കുകയാണ്. ശാന്ത അടക്കത്തിൽ തുടർന്നു പറഞ്ഞു. "എടാ ഇന്ന് ആരേയും പേടിക്കാതെ റോഡു നിറയെ നടന്ന് കാഴ്ച കാണാം പിന്നെ സ്ക്കൂളീന്ന് വയറു നിറച്ച് തിന്നാനും കിട്ടും. നീ അടങ്ങി നില്ല്... ആർക്കും നമ്മെ മനസ്സിലായിട്ടില്ല. തീറ്റിയുടെ കാര്യം പറഞ്ഞപ്പോൾ കുപ്പനൊന്നടങ്ങി ഘോഷയാത്ര ആരംഭിച്ചു...

സ്വതന്ത്ര്യ ഇന്ത്യയുടെ റിപ്പബ്ലിക് ആഘോഷ ചരിത്രത്തിൽ രണ്ട് യഥാർത്ഥ ഇന്ത്യൻ പൗരന്മാർ തങ്ങലുടെ ജീവിത ദാണ്ഡവുമായി ആഹ്ലാദത്തോടെ യാത്ര തുടങ്ങി നിരത്തുകളും, ജംഗ്ഷനുകളും ചുറ്റി കാഴ്ചകൾ കണ്ട് രസിച്ച് മതി മറന്ന്.....

സ്ക്കൂളിൽ നിന്നും വയർ നിറയെ ഭക്ഷണം കഴിച്ച് തിരികെ സ്ഥിരം വിശ്രമിക്കുന്ന പ്രതിമയുടെ തണലിൽ കിടന്നുകൊണ്ട് കുപ്പനൊരു ആത്മഗതം പറഞ്ഞു.

"എടീ ശാന്തേ.... എന്നും റിപ്പബ്ലിക്കായിരുന്നെങ്കിൽ..."

ഹാ-ഹാ-ഹാ ശാന്ത ആർത്തലച്ചു ചിരിച്ചു. അവളുടെ നിർത്താതെയുള്ള ചിരി കേട്ട് കുപ്പൻ തലപൊക്കിപ്പറഞ്ഞു.

"ദേ... പതുക്കെ ചിരി ആ 'കീജെ' പ്രതിമ ഇളകിയിരിക്കുന്ന എപ്പഴാ വീഴുന്നതെന്നറിയില്ല...'

അടടാ...'കീജെ' പ്രതിമയോ നീ അത്രയും വായിച്ചോ.... ശാന്തയും പതിയെ തിരിഞ്ഞു. ഇളകിത്തുടങ്ങിയ പ്രതിമയുടെ കാല്ചുവട്ടിലെ അക്ഷരങ്ങൾ തപ്പിപ്പെറുക്കി അവൾ വായിക്കാൻ ശ്രമിച്ചു

മ-ഹാ-ത്മാ-ഗാന്ധി-കീ-ജെയ്

**നിങ്ങളുടെ തോമസ് പി. ശെമ്മാശ്ശൻ**

## വചനപാത...

"യഹോവയോടു കൂടെ ഇരിക്കുന്നിടത്തോളം അവൻ നിങ്ങളോടു കൂടെ ഇരിക്കും"

**2 ദിനവൃത്താന്തം**

സാധുശീലനും, വിട്ടീൽ നിന്ന് പുറത്തിറങ്ങാൻ പോലും മടിയുള്ളവനും ആയിരുന്നു. ഒരിക്കൽ യാക്കോബ് പയറ്കൊണ്ട് രുചികരമായ ഒരു പായസം ഉണ്ടാക്കി. അപ്പോഴതാ വേട്ടയാടി ക്ഷീണിതനായി ഏശാവ് വന്നു. പായസം കണ്ട ഏശാവിന് കൊതി സഹിക്കാൻ കഴിഞ്ഞില്ല. അല്പം പായസം തനിക്ക് തരാൻ ഏശാവ് ആവശ്യപ്പെട്ടു. അപ്പോൾ യാക്കോബ് പറഞ്ഞു: "നിന്റെ ജ്യേഷ്ഠാവകാശം എനിക്ക് വില്ക്കാമെങ്കിൽ ഞാൻ നിനക്കു പായസം തരാം". ഒട്ടും മടിക്കാതെ ഏശാവ് ജ്യേഷ്ഠാവകാശം അനിയന് കൊടുത്തു. ഇങ്ങനെ ദൈവത്തിൽ നിന്ന് ലഭിച്ച സ്ഥാനം അല്പം ഭക്ഷണത്തിന് വേണ്ടി ഏശാവ് അലക്ഷ്യമാക്കിക്കളഞ്ഞു."

**ഗുണപാഠം:** നിസ്സാരമായതും, താത്ക്കാലികവുമായതിനെ നേടുവാൻ ഗൗരവമേറിയതും നിത്യവുമായതിനെ നാം നഷ്ടപ്പെടുത്തരുത്.

**നിങ്ങളുടെ ഷിനു തോമസ് ശെമ്മാശ്ശൻ**

## ബുദ്ധിമാൻ




## കൂട്ടുകാരുടെ രചനകൾ



Jacob Koshy T.
Thunda...

Anna Susan
Thundathil

# ബൈബിൾ പദപ്രശ്നം 24

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | 2 | | 3 | | | | | 4 | |
| | | 5 | | | 6 | 7 | | | 8 |
| | | 9 | | | | | 10 | | |
| 11 | | | 12 | | | 13 | | | |
| 14 | 15 | 16 | | 17 | | | | | |
| | | | 18 | | | 19 | | 20 | |
| 21 | | | 22 | | | | 23 | 24 | |
| 25 | 26 | 27 | | | 28 | | | | 29 |
| | | | | 30 | | | 31 | | |
| 32 | | | | | 33 | | | | |

## വലത്തോട്ട്

1. വലിയ പലകയിൽ വലിയ അക്ഷരത്തിൽ എഴുതാൻ യഹോവ കൽപിച്ച പേര് (10)
5. ദേശത്തിൽ ഏറ്റവും സുന്ദരികളായ മൂന്നു സഹോദരിമാരിൽ മൂത്തവൾ (3)
7. പറ (ഏഫ)യുടെ പത്തിലൊന്ന് ഇടങ്ങഴി എന്ന് അർത്ഥം (3)
9. ഇഞ്ഞാലിക്കയിലെ ശതാധിപൻ (5)
11. ഏശാവിന് ദൈവം അവകാശം നൽകിയ പർവതം (3)
12. യെഹൂദയുടെ മക്കളിൽ രണ്ടാമൻ (3)
13. 'വഴിപാട്' എന്ന് അർഥം (4)
14. എഫെസൊസിലെ തട്ടാൻ (5)
17. സ്തുതി, നന്ദി എന്നൊക്കെ അർഥം (3)
18. വിവേകശാലിയായ സുന്ദരി (5)
20. ഫിലിപ്പോസ് പോകാൻ ദൂതൻ പറഞ്ഞ സ്ഥലം (2)
21. യിസ്മായേലിന്റെ നാലാമത്തെ മകൻ (3)
22. യെരീഹോ നഗരം പണിതപ്പോൾ രണ്ടു മക്കളെ നഷ്ടമായവൻ (3)
27. ബിലെയാമിനെ വിളിക്കാൻ ബാലാക് ദുതരെ അയച്ച സ്ഥലം (3)
28. ഏത്ത്ബാലിന്റെ മരുമകൻ (3)
30. സർഹേരീബ് ആരാധിച്ച 'ദൈവം' (3)
31. യോസെഫിനെ ജ്യേഷ്ഠന്മാർ കിണറ്റിലെറിഞ്ഞ സ്ഥലം (3)
32. 'രക്ഷിച്ചാലും' എന്ന് അർഥം; ജനം ആർത്തു പാടി (3)
33. നായീച്ച വരാതെ മിസ്രയീമിൽ ദൈവം വേർ തിരിച്ച സ്ഥലം (5)

## താഴോട്ട്

1. അത്യുന്നതനായ ദൈവത്തിന്റെ പുരോഹിതൻ (6)
2. അഹശ്വേരോശിന്റെ അന്തഃപ്പുരപാലകൻ (3)
3. ന്യായാധിപനായ തോലായെ അടക്കിയ സ്ഥലം (3)
4. പ്രബോധന പുത്രൻ (5)
6. എലീമേലെകിന്റെ ഇളയ മകൻ (3)
8. "ഇത്രത്തോളം യഹോവ സഹായിച്ചു" എന്ന് അർഥം (6)
10. ഏലിയാവ് പ്രാർത്ഥിച്ച് തീ ഇറക്കിയ പർവതം (4)
15. ദാവീദിനു കൊടുക്കാമെന്നു ശൗൽ ഏറ്റിരുന്ന മകൾ (3)
16. പിതാവ്, പുത്രൻ, ആത്മാവ് (2)
18. തൂങ്ങിമരിച്ച, ദാവീദിന്റെ മുൻ മന്ത്രി (5)
19. "അപ്പാ, എന്നെയും കൂടെ അനുഗ്രഹിക്കണമേ". ആരാണ് അപ്പൻ ? (4)
23. നാൽപതു പുത്രന്മാർ ഉണ്ടായിരുന്ന ന്യായാധിപൻ (4)
24. 'തുറന്നു വരിക' (3)
25. ഹീയേൽ പണിത പട്ടണം (3)
26. യോരോബെയാം കുടുംബത്തെ അപ്പാടെ മുടിച്ചവൻ (3)
27. എൽക്കാനായുടെ ഭാര്യമാരിൽ രണ്ടാമത്തവൾ (3)
29. യോശുവയുടെ പിതാവ് (2)
30. എ. ഡി. 325-ൽ പിതാക്കന്മാർ സമ്മേളിച്ച സ്ഥലം (2)

## പദപ്രശ്നം - 22 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**

1. മറിയാമ്മ ഫിലിപ്പ്, കുറ്റൂർ, തിരുവല്ല
2. റിച്ചുമേരി റജി ചുങ്കത്തറ, മലപ്പുറം
3. റിയ അച്ചാമ്മ മത്തായി, നന്തൻകോട്, തിരു-3

4. കുഞ്ഞുമോൾ തോമസ് കണ്ണാറ, തൃശൂർ; 5. റെയ്ച്ചൽ അലക്സാണ്ടർ, പൂനെ; 6. അന്നമ്മ ജോർജ്ജ്, കാർത്തികപ്പള്ളി; 7. ഏലിയാമ്മ ജോർജ്ജ്, ആവണീശ്വരം; 8. റോസമ്മ തങ്കപ്പൻ, ജെയ്പൂർ, രാജസ്ഥാൻ; 9. ഷിജി കെ. ജോർജ്ജ് കണ്ണനല്ലൂർ, കൊല്ലം; 10. കുമാരി കെ. ചാക്കോ, ന്യൂഡെൽഹി; 11. മേരിക്കുട്ടി പാപ്പച്ചൻ, ന്യൂഡെൽഹി; 12. എലിസബത്ത് മാത്യു, ഭുവനേശ്വർ; 13. ജെസി തോമസ്, പൂനെ; 14. മറിയാമ്മ ജോൺ, പങ്ങട, കോട്ടം; 15. സാറാമ്മ വർഗീസ്, നീരണം; 16. എ. കെ. തോമസ്, അറുന്നൂറ്റിമംഗലം; 17. രഞ്ജിനി റജി, കളമശേരി; 18. വി. എ. തോമസ്, കറ്റാനം; 19. മറിയാമ്മ അലക്സാണ്ടർ, ചന്ദനപ്പള്ളി; 20. ആലീസ് വർഗീസ്, ചമ്പക്കര, കോട്ടയം; 21. ഏലിയാമ്മ ഗീവർ, കുന്നംകുളം; 22. മറിയാമ്മ വർഗീസ്, ഇടപ്പാവൂർ; 23. ടി. സി. മാത്തപ്പൻ, കുന്നംകുളം; 24. മോളി മാത്യു, നാരങ്ങാനം; 25. ഏലമ്മ എബ്രഹാം, നോർത്ത് കളമശേരി; 26. എലിസബത്ത് തമ്പി, കൊച്ചി-36; 27. അന്നമ്മ തോമസ്, നരിയാപുരം; 28. ബീന തോമസ്, തൃക്കോതമംഗലം, കോട്ടയം; 29. ശോശാമ്മ മത്തായി, ചെങ്ങര; 30. ഡെന്നി സി. അലക്സ്, നെടുമാവ്, കോട്ടയം; 31. ജോസഫ് വർഗീസ്, ന്യൂഡെൽഹി; 32. ലാലി സാമുവൽ, ന്യൂഡെൽഹി; 33. മേരിക്കുട്ടി കുര്യാക്കോസ് ഭാണ്ഡൂപ്, മുംബെയ്; 34. ലീലാമ്മ മാമ്മൻ, മാങ്ങാനം, കോട്ടയം; 35. ടി. എം. തോമസ്, നിരണം; 36. ഏലിയാമ്മ ഐസക്, പുത്തൂർ, കൊല്ലം; 37. തങ്കമ്മ ചാക്കോ, ന്യൂഡെൽഹി-35; 38. ഡയാന വർഗീസ്, പെരിങ്ങര, തൃശൂർ; 39. ജോൺസി ജോർജ്ജ്, മൈസൂർ.

(കൂടാതെ ഒരുത്തരം മാത്രം തെറ്റിയവർ:- 1. ലീലാമ്മ ജോർജ്ജ്, മുത്തൂർ, തിരുവല്ല; 2. മേരി തോമസ്, പട്ടാഴി, കൊല്ലം; 3. ഓമന രാജൻ, ഹൈദരാബാദ്; 4. സൂസമ്മ നൈനാൻ, ആറാട്ടുപുഴ; 5. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 6. അന്നമ്മ ജോൺ, വിക്രോളി, മുംബെയ്; 7. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 8. സാറാമ്മ തമ്പി, കോയമ്പത്തൂർ; 9. മറിയാമ്മ ഇടിക്കുള, കൈപ്പട്ടൂർ)

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)

(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയക്കേണ്ട അവസാന തീയതി : 10-03-2005

## പദപ്രശ്നം - 22, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 എ | ലീ | 2 ശ | ബെ | ത്ത് | 3 ഏ | ൽ | ഷ | ദ്ദാ | 4 യി |
| ൽ | 5 സെ | ലോ | 6 യോ | രോ | ബെ | യാ | മി | നെ | രെ |
| ക്കാ | ഫാ | മോ | ഖേ | 7 നോ | ദ് | 8 നോ | വോ | 9 മി | മ്യാ |
| 10 നാ | ഥാ | ൻ | ബേ | വ | മേ | 11 യെ | ദീ | ദ്യാ | വ് |
| 12 ഗി | ലെ | യാ | ദ് | ദ്യ | 13 ലെ | 14 ബാ | നോ | ൻ | 15 തൂ |
| 16 അ | ദോ | നീ | 17 ബേ | സെ | ക് | 18 ശാ | മീ | ർ | ബ |
| ഹീ | 19 അ | ബ്യാ | ഥാ | ർ | 20 പി | ൻ | വാ | തി | ൽ |
| ഥോ | 21 മി | 22 കെ | ന്യ | ക | 23 വ്യ | വ | 24 ഹാ | രം | ക |
| 25 ഫെ | സ് | തൊ | സ് | 26 ലാ | സ | ർ | ഗാ | 27 ശ്ലോ | യീ |
| ൽ | 28 പാ | പ | മോ | ച | നം | 29 ഹെ | ർ | മ്മോ | ൻ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.




പുസ്തകാസ്വാദനം

ഡോ. ജോസ് പാറക്കടവിൽ

# മലങ്കരസഭയുടെ മഹാനായ കാവൽക്കാരൻ

| | | |
|---|---|---|
| ഗ്രന്ഥം | : | കെ. സി. മാമ്മൻ മാപ്പിളയും മലങ്കരസഭയും |
| ഗ്രന്ഥകർത്താ. | : | അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ |
| പേജ് | : | 112 |
| വില | : | 60 |

അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ രചിച്ച കെ. സി. മാമ്മൻമാപ്പിളയും മലങ്കരസഭയും എന്ന ഗ്രന്ഥം വായിച്ചു തീർന്നപ്പോൾ സഭയുടെ സ്വാതന്ത്ര്യത്തിനും സുരക്ഷിതത്വത്തിനും വേണ്ടി വ്യക്തിതാത്പര്യങ്ങൾ മറന്നു പോരാടിയ ഒരു ധീരപടയാളിയുടെ ചിത്രമാണു മനസിൽ രൂപപ്പെട്ടത്. സ്വന്തം ജീവൻപോലും അപകടപ്പെടുത്തിക്കൊണ്ട് സഭയുടെ പ്രതിരോധനിരയെ ശക്തിപ്പെടുത്തുവാൻ അദ്ദേഹത്തിനു സാധിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ എന്നീ വന്ദ്യ പിതാക്കന്മാരുടെ ഭരണകാലത്ത് തന്റെ ദീർഘവീക്ഷണവും കർമ്മശേഷിയും കൊണ്ട് സഭയെ സുസ്ഥിരമാക്കി നിലനിർത്തുവാൻ അദ്ദേഹത്തിനു ദൈവത്തിന്റെ വരപ്രസാദം ലഭിച്ചു.

അവതാരികയിൽ ഫാ. ടി. ജെ. ജോഷ്വാ അനുസ്മരിക്കുന്ന ഒരു വസ്തുത ശ്രദ്ധേയമാണ്. മലങ്കര സഭയുടെ ഗതകാലചരിത്രത്തിൽ അർപ്പണബോധവും ത്യാഗസന്നദ്ധതയും ദീർഘവീക്ഷണവുമുള്ള പ്രബുദ്ധമായ ഒരു അത്മായ നേതൃനിര ഉണ്ടായിരുന്നു. അവരിൽ അഗ്രഗാമിയായിരുന്നു, ശ്രീ. കെ.സി. മാമ്മൻ മാപ്പിള.

ആധുനിക കേരളത്തിന്റെ സാംസ്ക്കാരിക ചരിത്രത്തിൽ ആർക്കും ഒഴിവാക്കാനാവാത്ത ഒരു വ്യക്തിത്വമാണ്. കെ. സി. മാമ്മൻ മാപ്പിളയുടേത്. അദ്ദേഹത്തിന്റെ അനന്യസാധാരണമായ ക്രാന്തദർശിത്വവും സംരംഭകത്വവും പുതിയ മേഖലകൾ വെട്ടിത്തുറക്കുവാൻ സഹായകമായി. പത്രപ്രവർത്തനത്തിലൂടെ ജനജീവിതത്തിന്റെ എല്ലാ തുറകളിലും നവീനതയുടെ വെളിച്ചം എത്തിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു.

തന്റെ സമസ്ത സിദ്ധികളും സമൂഹത്തിന്റെ ഉന്നമനത്തിനായി സമർപ്പിച്ചുകൊണ്ട് കഠിനാദ്ധ്വാനം ചെയ്യുന്നതിനിടയിലാണ്, സ്വന്തം സഭയുടെ നിലനില്പിനായി കൈയും മെയ്യും മറന്നു പോരാടുവാൻ അദ്ദേഹം സന്നദ്ധനായത്. ഇരുപത്തിയൊന്ന് അദ്ധ്യായങ്ങളിലായി അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ ആ പോരാട്ടത്തിന്റെ കഥകൾ വിവരിക്കുന്നു. ശ്രീ മാമ്മൻമാപ്പിളയുടെ ജീവിതകാലം മലങ്കര സഭയിൽ സംഘർഷങ്ങളുടെ കാലയളവായിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ കർമ്മശേഷിയും പ്രതിഭാവിലാസവും കൂടുതൽ വ്യാപരിക്കുവാനിടയായത് ആ സംഘർഷമേഖലയിലായി. എങ്കിലും സഭയുടെ നേതൃത്വത്തിൽ പുതിയ സ്ഥാപനങ്ങൾ പടുത്തുയർത്തി സമൂഹത്തിന് സംഭാവനകളർപ്പിക്കുവാൻ അദ്ദേഹം വ്യഗ്രത പൂണ്ടു. ഉന്നത വിദ്യാഭ്യാസരംഗത്തു സഭ പ്രവർത്തിക്കണമെന്ന് അദ്ദേഹം ആഗ്രഹിക്കുകയും 1901–ൽ തന്നെ അതിനുള്ള പ്രവർത്തനങ്ങൾ തുടങ്ങി വയ്ക്കുകയും ചെയ്തു. എങ്കിലും സഭയിൽ നിന്ന് വേണ്ടത്ര പിന്തുണ ലഭിക്കാതെ പോയി. എന്നാൽ നിരാശനാകാതെ സാഹചര്യങ്ങളെ അനുകൂലമാക്കിയെടുത്തും വ്യക്തികളെ പ്രചോദിപ്പിച്ചും കാതോലിക്കേറ്റ് കോളേജ് ആരംഭിക്കുവാൻ നേതൃത്വം നല്കിക്കൊണ്ട് അദ്ദേഹം 1952–ൽ അഭിലാഷ പൂർത്തീകരണം നേടി.

ക്രാന്തദർശിത്വവും കർമ്മശേഷിയും ഈശ്വരാനുഗ്രഹവും ഒത്തിണങ്ങിയ വ്യക്തികളെ ഉൾക്കൊള്ളുവാൻ പലപ്പോഴും പലർക്കും സാദ്ധ്യമായെന്നു വരില്ല. ശ്രീ. മാമ്മൻ മാപ്പിളയുടെ സഭാജീവിതത്തിലും അത്തരം അനുഭവങ്ങളുണ്ടായി. എന്നാൽ തന്നെ എതിർക്കുന്ന ആളുകളെക്കാൾ ഉറച്ച വ്യക്തിത്വം തനിക്കുണ്ടെന്ന ബോദ്ധ്യത്തിൽ അദ്ദേഹം സഭയുടെ കാവൽഭടനായി ഉറച്ചു നിന്നു. മാത്രമല്ല, താൻ വളർത്തിയെടുത്തുകൊണ്ടിരുന്ന മലയാള മനോരമയെ സഭയുടെ ഏറ്റവും ശക്തമായ ആയുധമാക്കുവാനും മടിച്ചില്ല. താനെടുത്ത നിലപാടു മൂലം പത്രത്തിനു ക്ഷീണമുണ്ടാകുമെന്നറിഞ്ഞിട്ടും അദ്ദേഹം പത്രത്താളുകൾ സഭയുടെ രക്ഷാകവചമായുപയോഗപ്പെടുത്തി. സഭ തികച്ചും ദുർബലമായി പരിണമിച്ച ഘട്ടങ്ങളിൽ സഭയെ നിലനിർത്തുവാൻ സഹായിച്ചത് അദ്ദേഹമായിരുന്നു.

സാർത്ഥകമായ ആ ജീവിതത്തിന്റെ വിവിധ മുഖങ്ങൾ ഉന്മൂലനം ചെയ്യുന്ന ജീവചരിത്രങ്ങൾ വേറെയുണ്ടെങ്കിലും ഈ ഗ്രന്ഥകാരൻ തുറന്നു കാട്ടുന്നത് അധികമാരും ശ്രദ്ധിക്കാതെ പോയ ജീവിതരംഗങ്ങളാണ്.

മഹാകവി ടാഗോറിനെ 'ഇന്ത്യയുടെ മഹാനായ കാവൽക്കാരൻ' എന്നു ഗാന്ധിജി വിശദീകരിച്ചതു പോലെ മാമ്മൻ മാപ്പിളയെ 'മലങ്കര സഭയുടെ മഹാനായ കാവല്ക്കാരൻ' എന്നു വിലയിരുത്തുവാൻ പ്രേരിപ്പിക്കുന്നു ഈ ഗ്രന്ഥം. ❖


## പരസ്യനിരക്കുകൾ

| | | |
|---|---|---|
| Back Page (Colour) | : | 10000 |
| Back page (B/W) | : | 5000 |
| Front Inside | : | 3750 |
| Back Inside | : | 3500 |
| Full page | : | 3000 |
| Half page | : | 1750 |
| Quarter page | : | 1250 |
| Minimum | : | 750 |
| Favours Block (Stamp Size) | : | 300 |

കവിത

# കുരിശിനു പ്രണാമം

(മാർ അപ്രേമിന്റെ രാഗം)

(ഭൂജാതികളേ വന്നെത്തി..... എന്നപോലെ)

പി. തോമ്മാ

രക്ഷാമാർഗ്ഗം ഞങ്ങൾ തന്നാത്മാക്കൾക്കേകിയതാമീ
കുരിശിന്മുമ്പിൽ പ്രണമിക്കാം; വന്ദനമർപ്പിച്ചോതിടാം.

രാജ്യം പ്രാപിച്ചണയുമ്പോൾ, മശിഹാ നാഥാ ഓർക്കേണമേ,
ചോരൻ കുരിശിൽ കേണതുപോൽ ഞങ്ങളുമിപ്പോൾ കേഴുന്നു

മശിഹാ രാജാവിൻ സ്ലീബാ നമ്മെ സംരക്ഷിക്കുന്നു,
ദുഷ്ടാത്മസേനയിൽ നിന്നും കാത്തീടും കോട്ടയതല്ലോ.

മോറാനീശോയിൻ കുരിശാൽ ശിക്ഷകളെയും, കോപത്തിൻ
വടികളെയും മായ്ച്ചിടട്ടെ; സംരക്ഷണമേകീടട്ടെ.

അങ്ങയൊടുള്ളെൻ സ്നേഹത്താൽ സ്ലീബായെ ഞാൻ കൈ കൂപ്പി;
പിഴകളെയേതും ഓർക്കാതെ; മോചനമേകി കാക്കേണം.

വലഭാഗത്തായ് ക്രൂശിതനാം ചോരൻ നിന്നെയറിഞ്ഞിട്ട്,
യാചിച്ചതിനാൽ പറുദീസാ വാഗ്ദാനം കൈമുതലാക്കി

കണ്ണീർത്തുള്ളികളാലെഴുതും യാചനകൾക്കുത്തരമരുളും
കാരുണ്യാസ്ഥാനം തന്നെ, കാൽവരി മേലീ കുരുശുമരം.

ഗോഗുൽത്തായിൽ മാർവ്വു തുറന്നോരുത്തമനേ, തിരുരക്തം
പോക്കുന്നടിയാരുടെ വീഴ്ച, വേദന, കഷ്ടതകളതെല്ലാം

ഞങ്ങൾക്കായ് കുരിശേറ്റോനേ, കൃപ ഞങ്ങൾക്കേകീടേണം,
നിൻ സ്ലീബാച്ചിറകിൽമറയും സഭയിൽ കരുണയുമേകേണം

പ്രാർത്ഥിപ്പാൻ സന്തതികളുമൊത്തണയണമതുല വിശുദ്ധ സഭേ,
സ്ലീബായാൽ രക്ഷിച്ചവനാം സുതനായ് സ്തോത്രം പാടീടുക

സദയേ സ്തോത്രം പാടീടുക; നിൻ സന്തതിയെല്ലാപേർക്കും
മോക്ഷം നല്കിയതാം രക്തം, കുരിശിന്മേലൂറിയ രക്തം.

ഉയരെ സ്വർഗ്ഗം പ്രാപിക്കാൻ ഉതകും കോവണിയീ സ്ലീബാ.
പുതുനിയമത്തിൽ പ്രാബല്യം സ്ലീബാ രക്തം നിറവേറ്റി

നിൻ രാജ്യം വന്നീടുമ്പോൾ നാഥാ സ്ലീബാച്ചിറകാലെ
ഞങ്ങളെമൂടിക്കൊള്ളണമേ; സാത്താൻ നാണിച്ചീടേണമേ

കുരിശാരോഹണചരിതങ്ങൾ ബോദ്ധ്യപ്പെട്ടോതീടുന്നു;
കുരിശാലടിയാരെ കാക്കും നാഥാ സ്തോത്രമനവരതം

വിദ്വേഷിയെ വീഴ്ത്തിയ സ്ലീബാ, വിജയം നേടിയെന്നേയ്ക്കും
സ്ലീബാസാക്ഷികളാകുന്നോർക്കഭയം സ്ലീബായരുളുന്നു.

വിജയകരം, ജീവപ്രദവും, രക്ഷാകരവും വൻ ബലവും
വിജയസ്ലീബായാണല്ലോ വിശ്വാസികളെയതു കാക്കും



തിരുഗാത്രത്തിൻ കഷ്ടതയാൽ മാനവപാപച്ചീട്ടെല്ലാം
കീറി; നീക്കി കടമെല്ലാം; ദുഷ്ടൻ വീണു; മൃതി തോറ്റു.

തിരുമേനി സ്വയം ബലിയായിട്ടർപ്പിച്ചോരീക്കുരിശിന്റെ
ശിക്ഷാമരണം ഒഴിവാക്കി; പാപക്കറകൾ മായിച്ചു.

തിരുവിഷ്ടത്താലങ്ങ് സ്വയം നിന്ദ്യസ്കീപ്പാ കൈയേറ്റ്
ദാസരെ വീണ്ടെടുത്തല്ലോ, സ്തോത്രം പാടും എന്നേയ്ക്കും.

നാശം പ്രാപിക്കുന്നോർക്കോ കുരിശിൻ വചനം ഭോഷത്തം;
രക്ഷിതരായീടുന്നോർക്കോ ദൈവികശക്തിയതാകുന്നു.

തുടരും...

ലേഖനം

ഫാ. റ്റി. ജോർജ്ജ്, തിരുവനന്തപുരം

# ആരാധനാ സമയമാറ്റവും ഏകീകരണവും അനിവാര്യം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ അതിന്റെ പൗരാണികത കൊണ്ടും ആരാധനാ സമ്പന്നത കൊണ്ടും അതുല്യമായ സ്ഥാനം നിലനിർത്തുന്നു എന്ന സത്യം നമുക്ക് അഭിമാനത്തിന് വക നൽകുന്നു. പക്ഷേ അർത്ഥസന്തുഷ്ടമായ ഈ സഭയുടെ ആചാരാനുഷ്ഠാനങ്ങൾ ഇന്ന് പലപ്പോഴും യാന്ത്രികമായും ദൈവസാന്നിദ്ധ്യബോധമില്ലാതെയും പലരും നടത്തുന്നു എന്നത് ഏറെ ദുഃഖകരമാണ്. പൗരസ്ത്യ സഭയുടെ അനുഷ്ഠാനങ്ങൾ വിധിപ്രകാരം നടത്തണമെന്ന് പരിശുദ്ധാത്മ പ്രേരിതരായി പരിശുദ്ധ പിതാക്കന്മാർ പഠിപ്പിച്ചിട്ടുണ്ട്. അങ്ങനെ നടത്തിയാൽ മാത്രമേ അതിന്റെ പ്രയോജനം ലഭിക്കുകയുള്ളൂ. യഹോവയുടെ ശുശ്രൂഷ ഉദാസീനതയോടെ നടത്തുന്നവൻ ശപിക്കപ്പെട്ടവനാകുന്നു എന്ന് വചനം പറയുന്നു (യിരെമ്യാവ് 48:10) ദൈവാരാധന സത്യത്തിലും ആത്മാവിലുമാകണമെന്ന് കർത്താവും പറയുന്നു. (യോഹ. 4:24). പൗരസ്ത്യ ഓർത്തഡോക്സ് ആരാധനയുടെ സവിശേഷത അതിൽ വിശ്വാസികളുടെ സജീവവും സംയുക്തവുമായ പങ്കാളിത്തമാകുന്നു. അപ്രായോഗികമായവ നീക്കുവാനും കാലാനുസൃതമായ മാറ്റം വരുത്തി ഈ ആരാധന കൂടുതൽ അനുഭവവേദ്യമാക്കുവാൻ പരിശുദ്ധാത്മാവ് നയിക്കുന്ന പ. സഭയ്ക്ക് എന്നും സ്വാതന്ത്ര്യമുണ്ട്. സഭയുടെ ഇതഃപര്യന്തമുള്ള ആരാധന ചരിത്രം അത് വിളിച്ചറിയിക്കുന്നു. ഈ ലേഖനം എഴുതാൻ എന്നെ പ്രേരിപ്പിച്ചത് അടുത്ത കാലത്തായി നിലനിൽക്കുന്ന ആരാധന നടത്തിപ്പ് സംബന്ധിച്ച ആശയകുഴപ്പമാകുന്നു.

യൽദോ, കൃംത, പെസഹ എന്നീ പെരുനാളിനോടനുബന്ധിച്ചുള്ള പ്രത്യേകമായ ശുശ്രൂഷ സാധാരണ രാത്രി 2 മണിക്ക് ആരംഭിച്ച് 6.30–ന് അവസാനിക്കത്തക്കവിധത്തിൽ ആണല്ലോ നടന്നുവരുന്നത്. പക്ഷേ ചിലയിടങ്ങളിൽ ഔദ്യോഗികമായും അനൗദ്യോഗികമായും സമയമാറ്റം വരുത്തി നടത്തുന്നതായി കാണുന്നു. ഇത് സമ്മിശ്രമായ പ്രതികരണമാണ് വിശ്വാസികളുടെ ഇടയിൽ ഉയർത്തിയിരിക്കുന്നത്. പൗരസ്ത്യ സഭയുടെ ആചാരപ്രകാരം ദിവസം ആരംഭിക്കുന്നത് പ്രദോഷ സന്ധ്യയ്ക്കാകുന്നു. (സന്ധ്യയായി ഉഷസ്സുമായി ഒന്നാം ദിവസം എന്നല്ലോ വേദം-ഉല്പത്തി 1:5) ദിവസത്തിന്റെ ഏത് യാമങ്ങളിലും സൗകര്യാർത്ഥം ശുശ്രൂഷ നിർവ്വഹിക്കുന്നതിൽ തെറ്റു കാണേണ്ടതില്ല. എന്നാൽ കഴിവതും അർദ്ധരാത്രിയിൽ നടത്തുന്ന പതിവ് ഉപേക്ഷിക്കേണ്ടതും നിരുൽസാഹപ്പെടുത്തേണ്ടതുമാകുന്നു. പണ്ട് കാലത്ത് ഗ്രാമാന്തരങ്ങളിൽ ചൂട്ടും കത്തിച്ച് പിടിച്ച് കൂട്ടമായി വിശ്വാസികൾക്ക് ദേവാലയത്തിൽ പോകാൻ സാധിക്കുമായിരുന്നു. എന്നാൽ ഇന്ന് മാറിയ സാഹചര്യത്തിൽ ഗ്രാമങ്ങളിലും പട്ടണങ്ങളിലും രാത്രിയാത്ര ദുഃസ്സഹമായിരിക്കുന്നു. പല വീടുകളിലും അംഗസംഖ്യകുറവായതുകൊണ്ടും, ഗൃഹനാഥൻമാർ വിദേശത്ത് ജോലി ചെയ്യുന്നതുകൊണ്ടും, ഭൂരിപക്ഷം വീടുകളും ദേവാലയത്തിൽ നിന്ന് വളരെ അകലെ ആയിരിക്കുന്നതുകൊണ്ടും, രാത്രിയിൽ യാത്രാസൗകര്യങ്ങൾ കുറവായതുകൊണ്ടും, പലരും രാത്രി പ്രാർത്ഥനകളിൽ സംബന്ധിക്കാൻ വൈമുഖ്യം കാട്ടുന്നു. ശുനകന്മാരുടെയും, തസ്ക്കരന്മാരുടെയും ശല്യം കാരണം വീടടച്ചിട്ട് ഒറ്റയ്ക്ക് യാത്ര ചെയ്ത് പോവുക അപകടകരമാണ് എന്ന് പലരും ഭയക്കുന്നു.

മറ്റു മത വിഭാഗങ്ങളുടെ ആചാരാനുഷ്ഠാനങ്ങൾ പൊതുവേ 'രാക്ഷസ രാത്രി യാമങ്ങളിൽ' നടത്താറില്ല. (അതായത് അർദ്ധരാത്രി 11 മണി മുതൽ 3 മണി വരെ) ആ സമയത്ത് അശരീരികളായ ആത്മാക്കളുടെ സഞ്ചാരവിഹാര സമയമാകുന്നു എന്നാണ് സങ്കൽപ്പം. ഹൈന്ദവ ക്ഷേത്രങ്ങളിൽ രാത്രി 11 മണിക്ക് നട അടച്ചാൽ 3 മണിക്കുശേഷമേ നട തുറക്കൂ. ഇസ്ലാം മതത്തിൽ രാത്രിയുടെ ഈ യാമത്തിൽ വാങ്കു വിളിക്കാറില്ല. പ്രകൃതി മുഴുവൻ വിശ്രമിക്കുന്ന ഈ സമയത്ത് ശബ്ദമുഖരിതമായ പ്രാർത്ഥനകളും, ഗാനങ്ങളും വെടിക്കെട്ടും, മണിശബ്ദവും, കാലൊച്ചയും ഒക്കെ ഉയർത്തുന്നത് മറ്റു ജീവജാലങ്ങളുടെ ഉറക്കത്തിന് ഭംഗം വരുത്തുന്നു. ഇത് പ്രകൃതിയുടെ സംതുലിതാവസ്ഥ തകർക്കും. നമ്മുടെ ആരാധന സമസ്ത സൃഷ്ടിയുടെയും നന്മയ്ക്ക് വേണ്ടി അല്ലേ?

ആത്മ ശരീര മനസ്സുകൾ ഒരുമിച്ച് ആരാധന നടത്തണം എന്നാണല്ലോ സഭ പഠിപ്പിക്കുന്നത്. ഈ സമയങ്ങളിലെ ശുശ്രൂഷകളിൽ സംബന്ധിക്കുന്നവർ മിക്കവരും പാതി ഉറക്കത്തിൽ പ്രാർത്ഥിക്കുന്നത് കാണാം. ഇത് ഉദ്ദിഷ്ടഫലം നൽകുമോ? നമ്മുടെ ആരാധന പൊതുവേ ദൈർഘ്യമുള്ളതാകയാൽ ഇത് രണ്ടായിട്ട് നടത്തുന്നതാണ് പ്രായോഗികം. മുഴുവൻ ശുശ്രൂഷയും വൈകുന്നേരം 6 മണിക്ക് ആരംഭിച്ച് സന്ധ്യാ, സൂത്താറ രാത്രിയുടെ 3 കൗമകൾ എന്നിവയും തുടർന്ന് അതാത് പെരുന്നാളിന്റെ ശുശ്രൂഷയും അതിനോടനുബന്ധിച്ച് നടത്തി, വിശ്വാസികൾ സ്വഭവനങ്ങളിലേക്ക് മടങ്ങിപോയി അതിരാവിലെ 5.30–ന് വീണ്ടും സമ്മേളിച്ച് രാത്രിയുടെ 4–ാം കൗമയും, പ്രഭാതം, മൂന്നാംമണി, ഉച്ച എന്നീ നമസ്ക്കാരങ്ങൾ നടത്തി വി. കുർബാനയോടെ പെരുന്നാൾ ശുശ്രൂഷകൾ എല്ലാം 8 മണിക്ക് മുമ്പായി പൂർത്തീകരിക്കുന്നതല്ലേ അഭികാമ്യവും പ്രായോഗികവും. അങ്ങനെ ആണെങ്കിൽ എല്ലാ വിശ്വാസികൾക്കും ഒരുപോലെ അതിൽ വന്ന് സംബന്ധിക്കാൻ സാധിക്കും എന്ന് തോന്നുന്നു. ഭാരതീയ ദർശനമനുസരിച്ച് ആരാധനയ്ക്ക് ഏറ്റവും അനുയോജ്യമായ സമയം സൂര്യാസ്തമയത്തിന് ശേഷം 9 വരെയും രാവിലെ 3 മണിക്ക്

ശേഷം സൂര്യോദയം വരെയുള്ള സമയമായ ബ്രാഹ്മമുഹൂർത്തവുമാകുന്നു. തികച്ചും ഒരു ഭാരതീയ സഭ എന്ന നിലയിൽ നമുക്കും ആ മാതൃക അനുവർത്തിക്കുന്നത് ഏറെ നന്ന് എന്നാണെന്റെ അഭിപ്രായം. രാത്രി 2 മണിക്ക് ആരംഭിക്കുന്ന നിലവിലുള്ള സംവിധാനത്തിലെ മറ്റൊരു പ്രശ്നം പലരും ഈ ദീർഘമായ ശുശ്രൂഷയ്ക്കും വി. കുർബ്ബാനയ്ക്കും ശേഷം വീട്ടിൽ പോയി ഉറങ്ങുന്നതായി കാണുന്നു. അതും ശരിയല്ലല്ലോ. പുതുവത്സരത്തിൽ വൈകിട്ട് 6 മണിക്ക് ആരംഭിച്ച് അർദ്ധരാത്രി 1 മണിയോടെ അവസാനിക്കുന്ന ജാഗരണം, പുതുവത്സര കുർബാന എന്നിവയ്ക്ക് ശേഷവും വിശ്വാസികൾ ഭവനത്തിൽ പോയി ഉറങ്ങുകയും ചെയ്യുന്നത് കൊണ്ട് എന്ത് പ്രയോജനം? തന്നെയുമല്ല. വി. കുർബ്ബാനയ്ക്ക് വേണ്ട, മതിയായ ഒരുക്കവും ഇല്ലാതെ വരുന്നു. വി. കുർബ്ബാനയ്ക്ക് മുമ്പ് 6 മണിക്കൂർ എങ്കിലും ഉപവസിക്കണം, നല്ലതുപോലെ ഉറങ്ങി വിശ്രമിച്ച് ഉണർവോടു കൂടി വേണം വി. കുർബാനയിൽ സംബന്ധിക്കാൻ എന്ന് പിതാക്കന്മാർ പഠിപ്പിക്കുന്നുണ്ടല്ലോ. പാതിബോധാവസ്ഥയിൽ നടത്തുന്ന പ്രാർത്ഥനകളിൽ പലപ്പോഴും അറിയാതെ തെറ്റുകൾ വന്നുകൂടാൻ ഇടയാകുന്നു എന്നതും ശരിയല്ലേ? ഈ യാമങ്ങളിൽ നടത്തുന്ന പ്രാർത്ഥനകളിൽ മനഃസാന്നിദ്ധ്യത്തോടെ പലപ്പോഴും വിശ്വാസികൾക്ക് സംബന്ധിക്കുവാൻ പോലും സാധിക്കാതെ തങ്ങളുടെ ഗ്രഹണശക്തി നശിപ്പിക്കുകയും ദൈവനിന്ദ ചെയ്യുകയും ചെയ്യുന്നു. ഇത് വലിയ അപരാധമാണ്. ഈ ശുശ്രൂഷകളിലെ പല ഗീതങ്ങളും സാധാരണ ജനങ്ങൾക്ക് അറിയാത്തതുകൊണ്ട് പലരും വെറുതേ നോക്കി നിൽക്കുകയാണ് പതിവ്. ഇത് ഇവരിൽ വിരസത ഉണ്ടാക്കുകയും സഭയിൽ നിന്ന് അകന്നുപോകാൻ പ്രേരിപ്പിക്കുകയും ചെയ്യും.

ഭാരതീയ ചിന്താഗതി അനുസരിച്ച് പ്രഭാതസമയത്ത് അല്ലേ ഒരു പുതിയ ദിനം ആരംഭിക്കുന്നത്? നോഹയുടെ കാലത്ത് ജലപ്രളയത്തിന് ശേഷം പുതിയ സമൂഹ ജീവിതം ആരംഭിക്കുന്നതും, മോശയുടെ കാലത്ത് സീനായ് മലയിൽ നിന്ന് പുതിയ ജീവിതയാത്ര ആരംഭിക്കുന്നതും പ്രഭാതസമയത്താണെന്ന് കാനോനാ നമസ്ക്കാര പുസ്തകത്തിൽ നിന്ന് മനസ്സിലാക്കാം (ചൊവ്വാ-പ്രഭാതം) നമ്മുടെ കർത്താവിന്റെ മുന്തിരിത്തോപ്പിൽ അദ്ധ്വാനിക്കുന്നവർ പ്രഭാതത്തിൽ തങ്ങളുടെ വേല ആരംഭിക്കുന്നുയെന്ന് ശ്ഹീമാ പുസ്തകത്തിൽ പറയുന്നു. (ശനി പ്രഭാതം) പുതുവത്സരദിനത്തിലെ പ്രാർത്ഥനയും വി. കുർബാനയും ഇപ്രകാരം പ്രഭാതമസയത്ത് 5 മണി മുതൽ നടത്തുന്നതല്ലേ കൂടുതൽ യുക്തിസഹമായിട്ടുള്ളത്.

"മനുഷ്യൻ ശബ്ബത്ത് നിമിത്തമല്ല, ശബ്ബത്ത് മനുഷ്യൻ നിമിത്തമത്രേ ഉണ്ടായത്" (മർക്കോസ് 2:27) എന്നും "എന്റെ നുകം മൃദുവും എന്റെ ചുമട് ലഘുവുമാകുന്നു." (വി. മത്തായി 11:30) എന്നുമുള്ള കർതൃ പ്രബോധനം മനസ്സിലാക്കി നിലവിലുള്ള ആരാധനയിൽ കാലിക പ്രസക്തമായ മാറ്റം വരുത്തി കൂടുതൽ ജന പങ്കാളിത്തം ഉറപ്പുവരുത്തി വിശ്വാസികളുടെ ആത്മീയ വർദ്ധനവിന് ഉതകുമാറ് പുതിയ ക്രമീകരണം നടപ്പിൽ വരുത്തേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാകുന്നു. സഭയിലെ ആരാധനാ പരിഷ്ക്കരണ കമ്മിറ്റി ഗൗരവമായി ചിന്തിച്ച് ഈ വിഷയത്തിൽ സഭാ നേതൃത്വത്തിന് വേണ്ട ഉപദേശം നൽകി ആരാധനയിലെ ഏകീകരണത്തിനും കൂടുതൽ മിഴിവ് പകരുന്നതിനും വേണ്ട നടപടി സ്വീകരിക്കുന്നത് അനുഗ്രഹകരമായിരിക്കും. ❖

**25th Death Anniversary**
**15-02-2005**



## V. G. DANIEL
**VADUTHALA MELETHIL**

*Inserted by:-*

**Chinnamma Daniel**
**Children & Grand Children**

**41-ാം ചരമദിനം**
**10-02-2005**

ജനനം : 17-02-1909



മരണം : 01-01-2005

## അന്നമ്മ കുര്യൻ
**പാറയിൽ**

**മുട്ടമ്പലം, കോട്ടയം**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

*സന്തപ്ത കുടുംബാംഗങ്ങൾ*

ധ്യാനപംക്തി

# ഞായർദിന ചിന്തകൾ

ഫാ. ഡോ. മാത്യു ബേബി

ഫെബ്രുവരി 20

**നോമ്പിലെ രണ്ടാം ഞായർ, കുഷ്ഠരോഗികളുടെ ഞായർ**

**വി. ലൂക്കോ. 5:12–16**

**എനിക്ക് മനസ്സുണ്ട് നീ ശുദ്ധമാക**

നോമ്പിലെ രണ്ടാം ഞായറാഴ്ച പ്രധാന സന്ദേശമായി അവതരിപ്പിക്കുന്നത് കുഷ്ഠരോഗിയുടെ സൗഖ്യമാണ്. നോമ്പ് ഒരു തീർത്ഥാടനമാണല്ലോ. ഈ തീർത്ഥയാത്രയുടെ വിവിധ ഘട്ടങ്ങളിൽ ദൈവ-മനുഷ്യബന്ധങ്ങളിലുള്ള തടസ്സങ്ങൾ അനാവരണം ചെയ്യപ്പെടുന്നു. കുഷ്ഠരോഗി, തളർവാതി, കൂനി, അന്ധൻ മുതലായവയെല്ലാം ആത്മീയ ജീവിതത്തിലെ ജീർണതകളെ സൂചിപ്പിക്കുന്നു. സമൂഹത്തിൽ നിന്നും ബന്ധുജനങ്ങളിൽനിന്നും ഭ്രഷ്ടനായ കുഷ്ഠരോഗിയിൽ നിന്ന് അന്ധന്റെ (36-ാം ഞായർ) അടുത്ത് എത്തുമ്പോൾ എല്ലാ തടസ്സങ്ങളും നീങ്ങി ദൈവത്തെയും മനുഷ്യനെയും വ്യക്തമായി കാണാവുന്ന ഒരു നിലവാരത്തിലേക്ക് നാം എത്തിച്ചേരണം. എന്നാൽ മാത്രമേ കുരുത്തോല ഏന്തി യേശുശലേമിലേക്ക് പോകുവാനും അവന്റെ പുനരുത്ഥാനത്തിന് സാക്ഷികളാകാനും സാധ്യമാകയുള്ളു.

കുഷ്ഠരോഗി ജീവിച്ചിരിക്കെത്തന്നെ മരിച്ച വ്യക്തിയാണ്. ഒരു പക്ഷേ ഭാഗികമായി ജീവനുണ്ടെങ്കിലും അവയവങ്ങൾ തമ്മിലും ഈ രോഗിയും മറ്റ് വ്യക്തികൾ തമ്മിലുമുള്ള ബന്ധം അറ്റു പോകുന്നു. കുഷ്ഠരോഗിയെ സാമൂഹികവും മതപരവുമായ ചടങ്ങുകളിൽ പങ്കെടുപ്പിക്കുകയില്ല (സംഖ്യ. 5:1). ഒരു ഒറ്റപ്പെടുത്തലിന്റെ അവസ്ഥയിൽ രോഗി എത്തിച്ചേരുന്നു. മരണത്തെക്കാൾ ഭയാനകമാണ് ഈ ഒറ്റപ്പെടുത്തലിന്റെ അവസ്ഥ. ഇങ്ങനെയുള്ള കുഷ്ഠരോഗിയെയാണ് കർത്താവ് സ്നേഹപൂർവ്വം തൊട്ട് സൗഖ്യമാക്കിയത്. വി. ലൂക്കോസ് ഇവിടെ അവതരിപ്പിക്കുന്ന വ്യക്തി "ശരീരം മുഴുവനും" കുഷ്ഠമുള്ള ആളാണ്. രോഗത്തിന്റെ മൂർദ്ധന്യമായ അവസ്ഥ. ദൈവത്തിന്റെ സ്പർശനമല്ലാതെ മറ്റൊന്നിനും ഈ വ്യക്തിയെ സൗഖ്യമാക്കാൻ സാധ്യമല്ല.

നാം സാധാരണയായി അപകടങ്ങളെ തിരിച്ചറിയുന്നത് പ്രധാനമായും സ്പർശനത്തിലൂടെയാണ്. അപ്പോൾ കുഷ്ഠം നിറഞ്ഞ ഈ മനുഷ്യൻ രണ്ട് പ്രയാസഘട്ടങ്ങളെ തരണം ചെയ്യേണ്ടതായിട്ടുണ്ട്. ഒന്നാമത് അപകടങ്ങളെ തിരിച്ചറിഞ്ഞ് അതിൽ നിന്ന് രക്ഷ നേടുന്നതിനുള്ള കഴിവ്. രണ്ടാമതായി സമൂഹത്തിലെ ഒറ്റപ്പെടുത്തലുകളിൽ നിന്നുള്ള മോചനം. നോമ്പിന്റെ ആരംഭഘട്ടത്തിൽ എത്തിനിൽക്കുന്ന നാം ഈ രണ്ട് അവസ്ഥാ വിശേഷങ്ങളും നമ്മുടെ ആത്മീകജീവിതവുമായി താരതമ്യം ചെയ്തു നോക്കേണ്ടതാണ്.

ആത്മീയ ജീവിതത്തിൽ മനഃസാക്ഷിയുടെ സൂചനകളാണ് നമ്മേ അപകടങ്ങളിൽ നിന്ന് രക്ഷിക്കുന്നത്. പാപങ്ങളുടെ നിരന്തരമുള്ള ആവർത്തനം മൂലം മനഃസാക്ഷി മരവിച്ചു പോകുന്ന അവസ്ഥ ഉണ്ടാകാറുണ്ട്. അപ്പോൾ ഒരു അപകടവും മനസ്സിലാക്കാൻ സാധിക്കാതെവരും. നമ്മുടെ ആത്മാവിനെ നശിപ്പിക്കുന്ന – നഷ്ടപ്പെടുത്തുന്ന പാപങ്ങൾ കണ്ടുപിടിച്ച് പരിഹരിക്കാൻ നാം ശ്രമിക്കണം. ഇതിന് നിതാന്ത ജാഗ്രത അത്യാവശ്യമാണ്. മറ്റുള്ളവരിൽ നിന്ന് ഒറ്റപ്പെടുത്തുന്ന സ്വഭാവ വിശേഷങ്ങൾ നമുക്കുണ്ടോ എന്നും പരിശോധിക്കണം. മനുഷ്യർ സമൂഹ ജീവിയാണ്. സമൂഹവുമായി ഇടപഴകിയാണ് അവന്റെ വ്യക്തിത്വം വികസിക്കേണ്ടത്. സഹോദരബന്ധം ശിഥിലമായാൽ ദൈവവുമായുള്ള ബന്ധവും ശിഥിലമാകും.

ഈ സംഭവത്തിന്റെ മറ്റൊരു പ്രധാന ആശയം ഈ രോഗി, തന്നെ സൗഖ്യമാക്കുവാൻ കഴിയുന്ന യഥാർത്ഥ വൈദ്യന്റെ അടുത്തുതന്നെയാണ് എത്തിയത്. "നിനക്ക് മനസ്സുണ്ടെങ്കിൽ എന്നെ സൗഖ്യമാക്കാൻ കഴിയും" എന്നുള്ള അവന്റെ ഉറച്ച വിശ്വാസവും കവിണ്ണു വീണുള്ള അപേക്ഷയും ഉടനടി സൗഖ്യം ലഭിക്കുന്നതിന് കാരണമായി. സാധാരണയായി സൗഖ്യം നൽകുന്നതിനു മുമ്പായി അവരുടെ വിശ്വാസം പരിശോധിക്കുന്ന ചോദ്യങ്ങൾ ചോദിക്കപതിവാണ് എന്നാൽ കുഷ്ഠരോഗിയുടെ പരിപൂർണ്ണസമർപ്പണം ഇത്തരം ചോദ്യങ്ങളെ നിശബ്ദമാക്കി തീർത്തു. വിശ്വാസത്തോടെ-വിനയപൂർവ്വം ദൈവസന്നിധിയിലേക്ക് പ്രവേശിക്കണമെന്ന് ഈ ഭാഗം നമ്മെ ഓർമ്മപ്പെടുത്തുന്നു.

**ആത്മീയ ജീവിതത്തിൽ മനഃസാക്ഷിയുടെ സൂചനകളാണ് നമ്മേ അപകടങ്ങളിൽ നിന്ന് രക്ഷിക്കുന്നത്. പാപങ്ങളുടെ നിരന്തരമുള്ള ആവർത്തനം മൂലം മനഃസാക്ഷി മരവിച്ചു പോകുന്ന അവസ്ഥ ഉണ്ടാകാറുണ്ട്. അപ്പോൾ ഒരു അപകടവും മനസ്സിലാക്കാൻ സാധിക്കാതെ വരും. നമ്മുടെ ആത്മാവിനെ നശിപ്പിക്കുന്ന – നഷ്ടപ്പെടുത്തുന്ന പാപങ്ങൾ കണ്ടുപിടിച്ച് പരിഹരിക്കാൻ നാം ശ്രമിക്കണം. ഇതിന് നിതാന്ത ജാഗ്രത അത്യാവശ്യമാണ്.**

അവസാനമായി ഈ ജീർണ്ണിച്ച അവസ്ഥയിലാണെങ്കിലും-യേശുവിന്റെ വാത്സല്യത്തിന്-സ്നേഹസ്പർശനത്തിന് പരിധികളില്ല. വിശ്വാസപൂർവ്വം തന്നെ സമീപിക്കുന്ന ആരെയും സ്നേഹപൂർവ്വം തന്നെ സമീപിക്കുന്ന ആരെയും സ്നേഹപൂർവ്വം താൻ ആശ്ലേഷിക്കും എന്ന് ഇതിലൂടെ നമ്മേ കാണിക്കുന്നു.

മനുഷ്യ-ദൈവബന്ധത്തിലുള്ള ശൈഥില്യത്തെ ശ്രദ്ധാപൂർവ്വം പരിഹരിച്ച് അപകടങ്ങളെ വിനയപൂർവ്വം തരണം ചെയ്ത് യഥാർത്ഥ വൈദ്യനായ യേശുവിന്റെ അടുക്കൽ എത്തു

വാൻ ഈ തീർത്ഥയാത്ര നമ്മേ സഹായിക്കണം. കൂടാതെ കുഷ്ഠരോഗം ഒരു ഭൗതിക യാഥാർത്ഥ്യമായി മനസിലാക്കുവാനും ശരീരത്തിന് ഈ രോഗം ബാധിച്ച ഹതഭാഗ്യരെ ശുശ്രൂഷിക്കുവാനും അവരെ പുനരധിവസിപ്പിക്കുവാനും നമുക്ക് ചുമതലയുണ്ട്. ക്രിസ്തു തൊട്ട് സൗഖ്യമാക്കിയതരം കുഷ്ഠരോഗികൾ ഏറ്റവും കൂടുതലുള്ളത് ഭാരതത്തിലാണ്. ഇത് നമ്മുടെ ഉത്തരവാദിത്വം വർദ്ധിപ്പിക്കുന്നു. പഴയനിയമ വായനകൾ ഉല്പ. 7:6-24, 2 രാജാ. 5:1-14, ഏശായ 33:2-9, യിരമ്യ. 50:4-7, 15:15-21.

ഉല്പത്തി പുസ്തകത്തിൽ നോഹയുടെ പെട്ടകം സംബന്ധിച്ച വിവരണം കൊടുത്തിരിക്കുന്നു. ശുദ്ധിയുള്ളതും ശുദ്ധിയില്ലാത്തതുമായ ജീവജാലങ്ങളെ ഉൾക്കൊള്ളിച്ച് നോഹ സൃഷ്ടിക്കുന്ന പുതിയ സമൂഹത്തെ നോഹയുടെ പെട്ടകത്തിൽ കാണാം. പരസ്പരം കടിച്ചു കീറുന്ന ജീവജാലങ്ങൾ നോഹയുടെ പെട്ടകത്തിൽ സമാധാനത്തോടെ കഴിയുന്നു. പരസ്പരബന്ധത്തിന്റെ വാങ്മയ ചിത്രമാണ് നോഹയുടെ പെട്ടകം.

രാജാക്കന്മാരുടെ പുസ്തകത്തിൽ നയമാന്റെ രോഗസൗഖ്യത്തിലൂടെ കുഷ്ഠരോഗത്തെ സൗഖ്യമാക്കുവാൻ യഹോവയ്ക്ക് മാത്രമെ കഴിയൂ എന്ന് സമർത്ഥിക്കുന്നു. പഴയ നിയമത്തിൽ കുഷ്ഠരോഗിയെ സംബന്ധിച്ച വിശദമായ നിയമങ്ങൾ ലേവ്യ. 13-14 അധ്യായങ്ങളിൽ പറഞ്ഞിരിക്കുന്നു. കൂടാതെ നയമാൻ (2 രാജ. 5:1); ഗേഹാസി (2 രാജാ. 5:27) മിരിയാം (സംഖ്യ. 12:10) ഉസിയാവ് 2 ദിന 26:19 എന്നീ കുഷ്ഠരോഗികളുടെ വിവരണങ്ങളും വായിക്കുന്നത് നല്ലതാണ്.

യിരമ്യ പ്രവാചകനും ഏശായ പ്രവാചകനും യഹോവയിങ്കലേക്കുള്ള തിരിച്ചുവരവിനെപ്പറ്റി സൂചന നൽകുന്നു. ശ്ലീഹാവായനയിൽ അപ്പോ. 9:22-31 ക്രിസ്തുവിനെ (സഭയെ) ഉപദ്രവിച്ച് ഒറ്റപ്പെട്ടവനായ ശൗലിനെ ബർന്നബാസ് സ്വീകരിച്ച് അപ്പോസ്തോലന്മാരുടെ സംഘത്തിൽ ചേർക്കുന്ന സംഭവം വിവരിക്കുന്നു. റോമാ ലേഖനത്തിൽ (റോമ. 3:27-4:5) പരിച്ഛേദനക്കാരെയും അഗ്രചർമ്മികളെയും നീതീകരിച്ച് വിശ്വാസത്തിൽ ഒരു സമൂഹമാക്കി മാറ്റുന്ന കാര്യം ഓർമ്മപ്പെടുത്തുന്നു.

ക്രിസ്തുവിന്റെ ആത്മാവ് ഒന്നിപ്പിക്കുന്നതാണ് - ഭിന്നിപ്പിക്കുന്നതല്ല. സമൂഹത്തിൽ നിന്ന് ഒറ്റപ്പെട്ടവരെയും വേർപിരിഞ്ഞവരെയും ഒന്നിച്ചു ചേർക്കുന്ന ക്രിസ്തുവിന്റെ സ്നേഹസ്പർശന ഭാഗ്യം ലഭിക്കുന്നതിനായി വിനയത്തോടെ ക്രിസ്തുവിന്റെ അടുത്തേക്ക് നമുക്ക് ചെല്ലാം.

ഫെബ്രു. 20

## തളർവാത രോഗിയുടെ ഞായർ

**വി. മർക്കോ 2:1-12**

**എഴുന്നേറ്റ് നിന്റെ കിടക്ക എടുത്ത് നടക്ക**

നോമ്പിലെ മൂന്നും നാലും ഞായറാഴ്ചകളിൽ മദ്ധ്യസ്ഥ പ്രാർത്ഥനയുടെ പ്രാധാന്യം എടുത്തു കാട്ടുന്ന സംഭവങ്ങളാണ് വിവരിക്കുന്നത്. തളർവാതരോഗിക്കു വേണ്ടി നാല് സ്നേഹിതരും കനാന്യ സ്ത്രീ തന്റെ മകൾക്ക് വേണ്ടിയും കർത്താവിനോട് അപേക്ഷിക്കുന്നു. നമ്മുടെ തീർത്ഥയാത്രയിൽ നാം തനിച്ചല്ല, അനേകം ആളുകളുടെ സഹായം ലഭ്യമാകുന്നുണ്ട്. ഇതിൽ നമ്മുടെ മാതാപിതാക്കൾ, സുഹൃത്തുക്കൾ, അഭ്യുദയകാംക്ഷികൾ എല്ലാം ഉൾപ്പെടുന്നു. ഇവരുടെ പ്രാർത്ഥനയും സഹായവും നമുക്ക് ഏറ്റം അത്യന്താപേക്ഷിതമാണ്. മുകളിൽ സൂചിപ്പിച്ച രണ്ട് സംഭവങ്ങളിലും മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്നവരുടെ ആഴമായ വിശ്വാസം കണ്ടിട്ടാണ് കർത്താവ് സൗഖ്യദാനം നിർവ്വഹിക്കുന്നത്.

വി. മർക്കോസിന്റെ സുവിശേഷത്തിൽ കഫർന്നഹൂമിൽ വച്ചാണ് ഈ സംഭവം നടക്കുന്നത്. വി. ലൂക്കോസിന്റെ സുവിശേഷത്തിൽ സ്ഥലം വ്യക്തമല്ല. (ലൂക്കോ. 5:17-26) ഒരു പക്ഷെ കർത്താവ് സ്ഥിരമായി പോകുന്ന ഒരു ഭവനമായിരിക്കാം ഇത്. കർത്താവ് ഇവിടുത്തെ ഒരു സ്ഥിരം സന്ദർശകനാണ്. അതുകൊണ്ടാണ് ഇത്രയധികം ജനം അവിടെ വന്നു കൂടിയത്. യോഹന്നാന്റെ സുവിശേഷത്തിൽ "എഴുന്നേറ്റ് നിന്റെ കിടക്ക എടുത്ത് നടക്ക" എന്ന് പറയുന്നത് 38 വർഷമായി രോഗിയായി ബേഥെസ്ദാ കുളക്കരയിൽ കിടക്കുന്ന രോഗിയോടാണ്. അവിടെയും മറ്റുള്ളവരുടെ സഹായം ലഭ്യമാകാതിരുന്ന ഒരു ദീർഘകാല രോഗിയെയാണ് കർത്താവ് സുഖപ്പെടുത്തുന്നത്.

വേദപുസ്തകത്തിൽ പാപവും രോഗവും പരസ്പരം ബന്ധപ്പെടുത്തിയാണ് പലപ്പോഴും അവതരിപ്പിച്ചിരിക്കുന്നത്. കർത്താവ്തന്നെയും ചില രോഗികളെ സൗഖ്യമാക്കുമ്പോൾ "നിന്റെ പാപങ്ങൾ മോചിപ്പിച്ചിരിക്കുന്നു" എന്നാണ് പറയുന്നത്. പാപം രോഗത്തിന് കാരണമായിത്തീരുന്നു. എന്നാൽ എല്ലാ രോഗവും പാപം നിമിത്തമല്ല ഉണ്ടാകുന്നത്. ഇത് ഓരോ വ്യക്തിക്കും സ്വയമായി വിവേചിച്ചു മനസ്സിലാക്കുവാൻ സാധിക്കും. നമ്മുടെ ചില പാപങ്ങൾ നമ്മേ രോഗികളാക്കി തീർക്കും. ഒരു പക്ഷെ ശയ്യാവലംബികളും ദൈവത്തെ വിളിക്കുന്നതിന് അശക്തരുമാക്കി തീർക്കാം. സ്വതന്ത്രമായി ദൈവസന്നിധിയിലേക്ക് വരുന്നതിന് നമ്മുടെ പാപം വിലങ്ങുതടിയായി തീരാം ഇത്തരം സന്ദർഭങ്ങളിൽ നല്ല സുഹൃത്തുക്കളുടെ സ്നേഹപൂർണ്ണമായ പ്രേരണയും പ്രാർത്ഥനയും നമുക്ക് അത്യന്താപേക്ഷിതമാണ്. നല്ല സ്നേഹിതർ ഒരു അനുഗ്രഹമാണ്.

തളർവാത രോഗിയെ ചുമന്നുകൊണ്ടുവന്ന സ്നേഹിതരുടെ വിശ്വാസം കണ്ടിട്ടാണ് കർത്താവ് രോഗിയെ സൗഖ്യമാക്കുന്നത് ക്രിസ്ത്യാനികളുടെ ഏറ്റവും വലിയ ധർമ്മമാണ് മദ്ധ്യസ്ഥത എന്നുള്ളത്. അവശരെയും അവശ്യക്കാരെയും ഒറ്റപ്പെട്ടവരെയും വഹിച്ചുകൊണ്ട് കർത്താവിന്റെ സന്നിധിയിൽ എത്തുക എന്നത് നമ്മുടെ ചുമതലയാണ്. നമ്മുടെ ചുറ്റുപാടുകളിൽ, ഇടവകകളിൽ ദൈവത്തെ അറിയാതെ ദൈവത്തെ വിളിക്കാനുള്ള സാഹചര്യമില്ലാതെ കഴിയുന്ന അനേകം തളർവാത രോഗികൾ ഉണ്ട് ഇവരെ ദൈവസന്നിധിയിൽ എത്തിക്കേണ്ടത് നമ്മുടെ കടമയാണ്. വി. നോമ്പിലെ ഏറ്റവും പ്രധാനപ്പെട്ട പ്രവൃത്തികളിൽ ഒന്നാണിത്.

പാപങ്ങളെ മോചിക്കുന്നതിനുള്ള അധികാരം കർത്താവിന് മാത്രമുള്ളതാണ്. കർത്താവിന്റെ ഈ അധി

കാരം വി. സഭയിലൂടെ നിറവേറ്റപ്പെടുന്നു. പാപങ്ങൾ ഏറ്റ് പറഞ്ഞ് വിശുദ്ധിയിൽ വളരുന്നതിനുള്ള സാഹചര്യം നാം നഷ്ടപ്പെടുത്തരുത്.

പാപരോഗം ശരീരത്തെ നിശ്ചലമാക്കുന്നു മനഃസാക്ഷിയുടെ സൂചനകളും ആഗ്രഹങ്ങളും നിറവേറ്റുന്നതിന് അശക്തരായി മാറുന്നു. നമ്മുടെ ദുശ്ശീലങ്ങളും പഴകിയ പാപങ്ങളും നമ്മുടെ ശരീരത്തെ മൃതശരീരത്തിന് തുല്യമാക്കി മാറ്റുന്നു. ഇവിടെ ജീവന്റെ ചൂടും തുടിപ്പും ലഭിക്കണമെങ്കിൽ ഉത്തമ സുഹൃത്തുക്കളുടെ സഹായം ആവശ്യമാണ്.

ദൈവസന്നിധിയിലേക്കുള്ള പ്രയാണത്തിൽ വന്നു കൂടുന്ന തടസ്സങ്ങളും ആൾക്കൂട്ടവും എല്ലാം ഇച്ഛാശക്തിയോടെ തരണം ചെയ്വാൻ നാം കെൽപ്പുള്ളവരായിരിക്കണം. "നിന്റെ കിടക്ക എടുത്ത് നടക്ക" എന്ന ആഹ്വാനം ഇന്നും പ്രസക്തമാണ്. നമ്മേ ബന്ധിച്ചിരിക്കുന്ന, താത്ക്കാലികമായി നമുക്ക് ആശ്വാസം പകരുന്ന, ആനന്ദിപ്പിക്കുന്ന പല കിടക്കകളും കർത്താവിന്റെ സന്നിധിയിൽ വരുമ്പോൾ നീക്കേണ്ടതായിട്ടുണ്ട്. ഇതുവരെ നമ്മേ വഹിച്ച കിടക്കയെ എടുത്തുകൊണ്ടുള്ള തിരിച്ചുപോക്ക് ഈ നോമ്പിന്റെ ഒരു ലക്ഷ്യമാണ്. ഇതിന് വിശുദ്ധന്മാരുടെ- സ്നേഹിതരുടെ-അഭ്യുദയകാംക്ഷികളുടെ സഹായവും പ്രാർത്ഥനയും ആവശ്യമാണ്.

ഇന്നത്തെ പല കൂട്ടായ്മകളുടെയും പ്രവർത്തനം ഇതുമായി താരതമ്യം ചെയ്യുന്നത് നല്ലതാണ്. അവശനായി കട്ടിലിൽ എത്തിയ രോഗി കർത്താവിനെ കണ്ടപ്പോൾ കട്ടിലും എടുത്ത് നടന്നു. എങ്കിൽ കൂട്ടായ്മകളിൽ നടന്നു വരുന്നവരെ അവസാനം കട്ടിലിൽ വീട്ടിലെത്തിക്കേണ്ട ഗതികേട് ഉണ്ടാകുന്നില്ലേ? മദ്യപാനം പലരെയും കാർന്നു തിന്നുന്ന ഒരു തളർവാത രോഗമല്ലേ? ഇവിടെ സുബോധമുള്ളവരുടെ സമയോചിതമായ ഇടപെടൽ അവരെ ബന്ധനങ്ങളിൽ നിന്ന് മോചിപ്പിക്കുന്നതിന് പര്യാപ്തമായി തീരുന്നു.

സൗഖ്യമാക്കപ്പെട്ട രോഗിയുടെ മനോഭാവം മർക്കോസിന്റെ സുവിശേഷത്തിൽ വ്യക്തമല്ല. എന്നാൽ ലൂക്കോസിന്റെ സുവിശേഷത്തിൽ "അവൻ ദൈവത്തെ മഹത്വീകരിച്ചുകൊണ്ട് വീട്ടിലേക്ക് പോയി" (ലൂക്കോ. 5:25) എന്നാണ് പറഞ്ഞിരിക്കുന്നത്. നമുക്ക് ലഭിക്കുന്ന ഇത്തരം അനുഗ്രഹങ്ങളെ നന്ദിയോടെ സ്വീകരിക്കുന്നതിനും ദൈവത്തിന് മഹത്വം കരേറ്റുന്നതിനുമുള്ള അവസരങ്ങളാക്കി മാറ്റുവാൻ നമുക്ക് സാധിക്കണം.

പഴയനിയമ വായനകളിൽ പുറപ്പാട് 4:10-17; 2 രാജ. 20:1-11; ഹസ്കിയേൽ 34:1-1:16; ഏശായ 5:20-25; യഹോവയാണ് സകലത്തിന്റെയും സ്രഷ്ടാവും നിയന്താവും എന്ന ആശയം പ്രകടിപ്പിച്ചിരിക്കുന്നു. "മരണത്തിൽ നിന്നുള്ള നീക്കുപോക്ക് യഹോവക്ക് മാത്രമേയുള്ളൂ" എന്ന് ഉറപ്പായി പഠിപ്പിക്കുന്നു. പുറപ്പാട് പുസ്തകത്തിൽ മോശ തന്റെ തടിച്ച നാവിനെപ്പറ്റി പരിതപിക്കുന്ന ഭാഗം വായിക്കുന്നു. വിക്കനെയും കുരുടനെയും ചെകിടനെയും ഒക്കെ സൃഷ്ടിച്ചത് യഹോവയാണ് യഹോവകൂടെയുണ്ടെങ്കിൽ ഇത് ഒന്നും ഒരു തടസമല്ല എന്ന് മോശയുടെ ജീവിതം ഉദാഹരിക്കുന്നു. വിക്കനായ മോശ പിൽക്കാലത്ത് യിസ്രയേലിന്റെ ഏറ്റവും "വാചാലനായ" നേതാവായി ശോഭിക്കുന്നു.

രാജാക്കന്മാരുടെ രണ്ടാം പുസ്തകത്തിൽ ഹിസ്ക്കിയാ രാജാവിന്റെ രോഗവും അതിൽ നിന്നുള്ള അത്ഭുതകരമായ വിടുതലും വിവരിക്കുന്നു. ഏശായാ പ്രവാചകന്റെ പ്രാർത്ഥന മൂലം ലഭിക്കുന്ന ഈ അത്ഭുത രോഗശാന്തി മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് നല്ല ഉദാഹരണമാണ് (2 രാജാ. 20:11).

ഹസ്കിയേൽ പ്രവാചകൻ, രോഗശാന്തി ശുശ്രൂഷ ഇടയന്മാരുടെ ധർമ്മമാണെന്ന് സൂചിപ്പിക്കുന്നു. ആടുകളെ ശുശ്രൂഷിച്ച് രോഗമുള്ളവയെ പരിചരിച്ച് സംരക്ഷിക്കേണ്ടവരാണ് ഇടയന്മാർ. വലിയ ഇടയനായ ക്രിസ്തുവിന്റെ ശുശ്രൂഷ ഈ ആശയം പ്രകടമാക്കുന്നു. സ്വന്തം കാര്യത്തിന് ആടുകളെ ഉപയോഗിക്കുകയല്ല നേരേ മറിച്ച് ആടുകൾക്ക് വേണ്ടി തന്റെ ജീവനെ വച്ചുകൊടുക്കുകയാണ് ഇടയന്റെ ധർമ്മം.

ഏശായ പ്രവചനത്തിൽ തിന്മയെ നന്മ എന്നും നന്മയെ തിന്മ എന്നും പറയുന്നവരെ ശാസിക്കുന്നു. കർത്താവ് തളർവാതരോഗിയെ സൗഖ്യമാക്കിയപ്പോൾ അവിടെ കൂടിയിരുന്ന സാമുദായിക പ്രമാണിമാരുടെ മനോഭാവം ഇതുപോലെയുള്ളതാണ്. വെളിച്ചത്തെ ഇരുട്ടും മധുരത്തെ കൈപ്പും ആക്കി മാറ്റുന്ന മനോഭാവം. ശ്ലീഹാ വായനയിൽ അപ്പോ. 5:12-16; 19:8-12, "ഇരുൾ പിടികൂടാ മശിഹാ തന്റെ പ്രഭയിൽ ചേർന്നു നടന്നോരാം" ശ്ലീഹന്മാരുടെ മാഹാത്മ്യം വിവരിക്കുന്നു. പത്രോസിന്റെയും പൗലൂസിന്റെയും വസ്ത്രവും എന്തിന് നിഴൽപോലും അത്ഭുതം പ്രദാനം ചെയ്യാൻ പര്യാപ്തമാണ് എന്ന് കാണിക്കുന്നു. ശ്ലീഹന്മാരുടെ ഈ നൽവരം പ. സഭക്ക് നൽകപ്പെട്ടിരിക്കുന്നു. ക്രിസ്തുവിനോട് ചേർന്നു നില്ക്കുമ്പോൾ അവരിലൂടെ ദൈവാത്മാവ് പ്രവർത്തിക്കുന്നു. മങ്ങികൊണ്ടിരിക്കുന്ന മുഖതേജസ് ആരും കാണാതിരിക്കുന്നതിന് വേണ്ടി മൂടുപടം ഇട്ട് മൂടുന്നതുപോലെ ഉറവ വറ്റിക്കൊണ്ടിരിക്കുന്ന രോഗശാന്തി നൽവരം ആരും അറിയാതിരിക്കാൻ സ്ഥാപനങ്ങൾ നിർമ്മിക്കുന്നതിന് വെമ്പൽ കൊള്ളുന്നു. (സ്ഥാപനങ്ങൾ വേണ്ട എന്നല്ല). ഇതിന്റെ ആധിക്യം നൽവരക്ഷാമത്തിന് മുഖാന്തരമാകുന്നുണ്ടോ എന്ന് ചിന്തിക്കണം.

റോമാ ലേഖനത്തിൽ (റോമ. 5:1-11) കഷ്ടത സഹിഷ്ണുതയെയും സഹിഷ്ണുത സിദ്ധതയെയും സിദ്ധത പ്രത്യാശയെയും ഉളവാക്കുന്നു എന്ന് അറിഞ്ഞ് കഷ്ടതയിൽ പ്രശംസിക്കേണം എന്ന് ഓർമ്മപ്പെടുത്തുന്നു. രോഗങ്ങളും പ്രയാസങ്ങളും ദൈവത്തെ അറിയുന്നതിനുള്ള മുഖാന്തരമാക്കി മാറ്റണം. "ക്രിസ്തുവോ നാം പാപികൾ ആയിരിക്കുമ്പോൾത്തന്നേ നമുക്കുവേണ്ടി മരിക്കയാൽ നമ്മോടുള്ള സ്നേഹം പ്രദർശിപ്പിക്കുന്നു" (റോമാ. 5:8) ആ സ്നേഹത്തിന്റെ അടുക്കലേക്ക് നമുക്ക് അടുത്ത് ചെല്ലാം!

**ഫെബ്രു. 27**

**കനാന്യ സ്ത്രീയുടെ മകളെ സൗഖ്യമാക്കിയ ഞായർ**

**മത്തായി 15:21-31**

**സ്ത്രീയേ നിന്റെ വിശ്വാസം വലുത്**

മദ്ധ്യസ്ഥ പ്രാർത്ഥനയുടെ ആവ

ശ്യകതയും വിജ്ഞാനിയരോടുള്ള മനോഭാവവും വെളിപ്പെടുത്തുന്ന ഒരു വിഷയമാണ് ഈ ആഴ്ചയിൽ ചിന്തിക്കുവാനുള്ളത്. സ്നേഹനിധിയായ ഒരു അമ്മ പല പ്രതിബന്ധങ്ങളും തരണം ചെയ്തു ദൈവസന്നിധിയിൽ എത്തി ദൃഢനിശ്ചയത്തോടെ തന്റെ മകൾക്കുവേണ്ടി അഭയ യാചനനടത്തി വിജയം വരിക്കുന്ന ചിത്രം വി. മത്തായി ശ്ലീഹാ അതി മനോഹരമായി വിവരിക്കുന്നു.

വി. മർക്കോസിന്റെ സുവിശേഷത്തിൽ (മർക്കോ. 7:24-37) ഈ സ്ത്രീയേ സുറോ ഫെയ്നിക്യ ജാതിയിലുള്ള യവന സ്ത്രീ എന്നാണ് വിശേഷിപ്പിക്കുന്നത്. എന്നാൽ മത്തായി ശ്ലീഹാ ഒരു കനാന്യ സ്ത്രീ എന്നേ പറയുന്നുള്ളൂ. ഏതായാലും പുറജാതിയിൽപ്പെട്ട ഒരു സ്ത്രീ എന്ന് മനസ്സിലാക്കാം.

ആവർത്തന പുസ്തകത്തിൽ അമ്മോന്യർ മോവാബ്യർ മുതലായ പുറജാതികളുടെ പത്താം തലമുറ പോലും യഹോവയുടെ സഭയിൽ പ്രവേശിക്കരുത് എന്ന് കല്പനയുണ്ട് (ആവർത്ത. 23:3). ഇത് യഹൂദന്മാർക്ക് പുറജാതികളോടുള്ള മനോഭാവം വ്യക്തമാക്കുന്നു. യഹൂദരല്ലാത്തവരെ "നായ്ക്കൾ" എന്ന് അവരുടെ സ്വകാര്യ സംഭാഷണങ്ങളിൽ പറഞ്ഞിരുന്നു. ഇവിടെ കർത്താവും ഒരു പരിധിവരെ യഹൂദന്മാരുടെ മനോഭാവമാണ് ഈ സ്ത്രീയോട് പ്രകടിപ്പിക്കുന്നത്. എന്നാൽ ആ സ്ത്രീയുടെ വിശ്വാസവും നിശ്ചയദാർഢ്യവും ഈ ചോദ്യങ്ങളെ നർമ്മഭാവനയോടെ കാണുന്നതിനും അതിനുപറ്റിയ മറുപടി പറയുന്നതിനും അനുഗ്രഹം പ്രാപിക്കുന്നതിനും അവളെ പ്രാപ്തയാക്കി.

കനാന്യ സ്ത്രീയുടെ മകളെ സൗഖ്യമാക്കുന്ന സംഭവം പലതുകൊണ്ടും വ്യത്യസ്തതയുള്ള ഒന്നാണ്. കർത്താവ് രോഗിയെ നേരിട്ട് കാണാതെ സൗഖ്യമാക്കുന്ന സംഭവമാണ്. ഭൂതത്തെ പുറത്താക്കുന്ന കല്പന ഒന്നും അവിടെ നിന്ന് പുറപ്പെടുവിക്കുന്നില്ല. "നിന്റെ ഇഷ്ടം പോലെ നിനക്ക് ഭവിക്കട്ടെ" എന്ന ആശംസ അവളുടെ മകൾക്ക് സൗഖ്യം നേടി കൊടുത്തു. രോഗിയുടെ അനുവാദമോ അറിവോ കൂടാതെ മറ്റൊരു വ്യക്തിയുടെ പ്രാർത്ഥനക്ക് ഉത്തരമരുളുന്ന സംഭവമാണ് ഇവിടെ നടക്കുന്നത്. നാം അറിയാതെ അനേകർ നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നുണ്ട്. അതുപോലെ തന്നെ നാമും മറ്റുള്ളവർക്ക് വേണ്ടി പ്രാർത്ഥിപ്പാൻ കടപ്പെട്ടവരാണ്.

യഹൂദന്മാരുടെ ഇടുങ്ങിയ മനോഭാവത്തിന് ഉപരിയായി "ജാതികൾക്ക് വെളിച്ചമായി" നിശ്ചയിച്ചിരിക്കുന്ന സഭയുടെ ധർമ്മം ഇതിലൂടെ വെളിവാക്കുകയാണ്. ഉപവാസത്തിന്റെ ഒരു ധർമ്മവും ഇതു തന്നെയാണ്. സ്വയശുദ്ധീകരണത്തോടൊപ്പം ദൈവത്തെ അറിയാത്ത ജനസമൂഹത്തിന് ദൈവസ്നേഹം പകർന്നുകൊടുക്കാൻ നാം ബാധ്യസ്ഥരാണ്. സാധാരണയായി രോഗികളെ കാണുമ്പോൾ, കരച്ചിൽ കേൾക്കുമ്പോൾ കർത്താവ് മനസ്സലിയാറുണ്ട്. "അവൻ മനസ്സലിഞ്ഞു അവനെ തൊട്ടു-സൗഖ്യമായി എന്ന് പലവേദഭാഗത്തും വായിക്കുന്നുണ്ട്. എന്നാൽ ഇവിടെ ശിഷ്യന്മാരാണ് ആദ്യം മനസ്സലിയുന്നത് അത്രമാത്രം ശക്തമായിരുന്നു ആ സ്ത്രീയുടെ നിലവിളി-സ്വന്തം മകൾക്ക് വേണ്ടിയുള്ള നിലവിളി. മാതാപിതാക്കന്മാരുടെ കണ്ണുനീരോടുകൂടിയ പ്രാർത്ഥന അനുഗ്രഹപ്രദമാണ്.

കനാന്യസ്ത്രീയുടെ സ്ഥിരോത്സാഹവും ദൃഢനിശ്ചയവും ഏറ്റം പ്രശംസനീയമാണ്. നോമ്പിന്റെ വിജയത്തിന് ഒരു വിശ്വാസിക്ക് ഇത്തരം മനോഭാവങ്ങൾ വളർത്തി എടുക്കേണ്ടിയിരിക്കുന്നു. പഴയനിയമ വായനയിൽ (സംഖ്യ 17:1-8) അഹരോന്റെ വടി തളിർത്ത സംഭവം വിവരിക്കുന്നു. ഈ ലോകത്തിലെ വെള്ളവും വളവും മണ്ണും ഒന്നുമില്ലാതെ അഹരോന്റെ വടി തളിർത്തു പൂത്ത് കായ് ഉണ്ടായി. യഹോവയ്ക്ക് ഒന്നും അസാധ്യമല്ല. കനാന്യസ്ത്രീയുടെ മകളുടെ സൗഖ്യം-രോഗി നേരിട്ട് സന്നിഹിതാകാതെയുള്ള സൗഖ്യം ഇതുമായി താരതമ്യപ്പെടുത്താവുന്നതാണ്.

ശമുവേൽ പ്രവാചകന്റെ ഒന്നാമത്തെ പുസ്തകത്തിൽ (1 ശമു. 7:10-17) യിസ്രയേൽ ജനം ശക്തരായ ഫെലിസ്ത്യരെ തോൽപ്പിക്കുന്ന സംഭവം വായിക്കുന്നു. ശമുവേൽ പ്രാർത്ഥിച്ചു. യഹോവ ഉത്തരമരുളി-യിസ്രയേൽ യുദ്ധം ജയിച്ചു. (1 ശമു. 7,8:11). മദ്ധ്യസ്ഥ പ്രാർത്ഥനയുടെ വിജയം-യഹോവ ഇത്രത്തോളം നമ്മേ സഹായിച്ചു-എബൈൻ-ഏസെർ-

ഏശായ പ്രവചനത്തിൽ (ഏശായ 56:1-7) യഹോവയോട് ചേരുന്ന അന്യജാതിക്കാരന് ലഭിക്കുന്ന വിശേഷമായ ജ്ഞാപകവും നാമവും വിവരിച്ചിരിക്കുന്നു. (ഏശാ. 56:3-5) പുറജാതിക്കാരിയായ സ്ത്രീ തനിക്ക് അർഹതപ്പെടാത്ത അനുഗ്രഹം കർത്താവിൽ നിന്ന് പ്രാപിച്ച സംഭവം ഇതുമായി ബന്ധപ്പെടുത്തി ചിന്തിക്കാവുന്നതാണ്.

ശ്ലീഹാ വായനയിൽ (അപ്പോ. 4:1-12) "മറ്റൊരുവനിലും രക്ഷയില്ല-നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ നൽകപ്പെട്ട വേറൊരു നാമവും ഇല്ല. -അത് ക്രിസ്തുവാണ്. റോമാ ലേഖനത്തിൽ (റോമാ. 7:14-25) പൗലൂസ് ശ്ലീഹാ ജഡത്തിന്റെ പരാധീനതകളെപ്പറ്റി വിവരിക്കുന്നു. "മരണത്തിന് അധീനമായ ഈ ശരീരത്തിൽ നിന്ന് ആർവിടുവിക്കും" എന്ന് നിലവിളിക്കുന്നു. - ഉത്തരം ഒന്നേയുള്ളൂ ജീവനുള്ളവർക്കും മരിച്ചവർക്കും മദ്ധ്യസ്ഥനായ ക്രിസ്തു. രക്ഷപ്രാപിക്കാൻ നാം അവന്റെ അടുക്കൽ എത്തണം. അവിടെ യഹൂദൻ എന്നോ യവനൻ എന്നോ ഇല്ല ആണും പെണ്ണും എന്നില്ല എല്ലാവരും ക്രിസ്തുവിൽ ഒന്നായി തീരുന്നു.

നിങ്ങൾക്ക് കടുക് മണിയോളം വിശ്വാസം ഉണ്ടെങ്കിൽ മലകളെപ്പോലും മാറ്റി മറിക്കാൻ സാധിക്കും എന്ന് പഠിപ്പിച്ച കർത്താവിന് - ആ വിശ്വാസം സ്വന്തം ജാതിയിലോ ശിഷ്യന്മാരിലോ കാണാൻ സാധിച്ചില്ല. എന്നാൽ ഒരു പുറജാതിക്കാരിയിൽ ആ വിശ്വാസത്തിന്റെ പൂർണ്ണത കർത്താവ് കണ്ടു. ഈ വിശ്വാസ പൂർണ്ണത പ്രാപിക്കുവാൻ നിശ്ചയ ദാർഢ്യത്തോടെ നമുക്ക് യാത്ര തുടരാം.

മാർച്ച് 6

## കൂനിയെ സൗഖ്യമാക്കിയ ഞായർ

വി. ലൂക്കോ. 13:10-17

അവൾ ക്ഷണത്തിൽ നിവർന്നു ദൈവത്തെ മഹത്വപ്പെടുത്തി

ഈ ആഴ്ചയിലെ ചിന്താവിഷയം യേശു സംഘാലയത്തിൽ വച്ച്, ഒട്ടും

നിവരുവാൻ വയ്യാത്ത കൂനിയായ സ്ത്രീയെ സൗഖ്യമാക്കിയ സംഭവമാണ്. ഈ സംഭവത്തിന് രണ്ട് പ്രത്യേകതകൾ ഉണ്ട്. ഒന്ന് ദേവാലയത്തിൽ വച്ചാണ് ഈ സംഭവം നടക്കുന്നത്. രണ്ടാമത് രോഗി ആവശ്യപ്പെടാതെ കർത്താവ് മനസ്സലിഞ്ഞു സൗഖ്യ ദാനം നിർവ്വഹിക്കുന്നു. ഇതിന് മുമ്പ് നാം പരിശോധിച്ച എല്ലാ സംഭവങ്ങളിലും രോഗി നേരിട്ടോ അല്ലെങ്കിൽ ബന്ധു ജനങ്ങളോ സ്നേഹിതരോ ആവശ്യപ്പെടുന്നതിന്നനുസരിച്ചോ ആണ് കർത്താവ് സൗഖ്യമാക്കിയിരുന്നത്. എന്നാൽ ഇവിടെയും പിറവിയിലേ കുരുടനായ മനുഷ്യനെ സൗഖ്യമാക്കുന്ന സംഭവത്തിലും കർത്താവ് മുൻകൈ എടുത്താണ് സൗഖ്യം നൽകുന്നത്.

ദേവാലയത്തിൽ വച്ച് നടന്ന സൗഖ്യ ദാനം നമ്മേ ചിന്തിപ്പിക്കേണ്ടതാണ്. ആരാധനാലയങ്ങൾ ആരോഗ്യ ദായകങ്ങളായിരിക്കണം. മനഃശാന്തിയും രോഗസൗഖ്യവും വരദാനങ്ങളായി ദേവാലയങ്ങളിൽ നിന്ന് ജനങ്ങളിലേക്ക് ഒഴുകി എത്തണം. ഇന്ന് കോടിക്കണക്കിന് രൂപാ മുടക്കി പണിതിരിക്കുന്ന ദേവാലയങ്ങൾ ആരോഗ്യ ദായകങ്ങളാണോ?

"കർത്താവിന്റെ പാപപരിഹാര പ്രദമായ ബലി പീഠത്തിൽ നിന്ന് നിങ്ങൾ പ്രാപിച്ചിരിക്കുന്ന യാത്രാ ഭക്ഷണത്തോടും അനുഗ്രഹങ്ങളോടും കൂടെ സമാധാനത്താലെ പോകുവീൻ" എന്ന് പട്ടക്കാരൻ ആശംസിക്കുമ്പോൾ ഈ സമാധാനം പട്ടക്കാരനോ ജനത്തിനോ ലഭിക്കുന്നുണ്ടോ? കൂനിന്റെ പ്രത്യേകത നിവർന്നു നിൽക്കാൻ സാധ്യമല്ല എന്നുള്ളതാണ്. എപ്പോഴും സ്വന്തം പാദങ്ങൾ മാത്രം കാണുവാൻ വിധിക്കപ്പെട്ടവരാണ്. എല്ലാക്കാര്യങ്ങളിലും സ്വന്തം നേട്ടം മാത്രം കാണുന്ന ആത്മീയ കൂന് ഉള്ളവരെയും നമുക്ക് ചുറ്റും കാണുവാൻ സാധിക്കും.

നിവർന്നു നില്ക്കുക എന്നത് പരിശുദ്ധാത്മാഭിഷേകത്തിന്റെ അടയാളമാണ്. പെന്തിക്കോസ്തി ദിവസത്തെ പ്രാർത്ഥനയിൽ നാം ഇപ്രകാരം പ്രാർത്ഥിക്കുന്നു "ഭാവിലോകത്തിന്റെ പ്രതിച്ഛായ ഞായറാഴ്ച, പെന്തിക്കോസ്തി ദിവസങ്ങളിൽ" നിവർന്നു നിന്ന് പ്രാർത്ഥിപ്പാൻ യോഗ്യത നൽകണമേ".

ദൈവത്തെ മുഖാമുഖം കണ്ട് അർത്ഥനകൾ അർപ്പിക്കുവാനുള്ള ഭാഗ്യമാണ് നിവർന്നുനില്ക്കുന്നതിലൂടെ ലഭിക്കുന്നത്. അപ്പോൾ 18 വർഷമായി ഒട്ടും നിവരുവാൻ സാധിക്കാതിരുന്ന ആ സ്ത്രീയുടെ അനുഭവം ഏറ്റം ദാരുണമാണ്. ഇങ്ങനെ ഏറ്റം പരിതാപകരമായ അവസ്ഥയിലാണ് ദൈവം ഇടപെടുന്നതും സൗഖ്യം പ്രദാനം ചെയ്യുന്നതും. നമ്മുടെ ആത്മീക ജീവിതത്തിലും ദൈവത്തെ അഭിമുഖീകരിക്കാൻ പറ്റാത്ത കൂന് ഉണ്ടായിട്ടുണ്ടോ എന്ന് ചിന്തിക്കണം. ഇത്തരം സന്ദർഭങ്ങളിൽ ദേവാലയത്തിലെ ദൈവസാന്നിദ്ധ്യം പരിഹാരം നിർദ്ദേശിക്കും.

കഷ്ടതയുടെ നടുവിലും ഒട്ടും നിവരുവാൻ വയ്യാത്ത സാഹചര്യത്തിലും ദേവാലയത്തിലേക്ക് ഓടി എത്തുന്ന കൂനിയായ സ്ത്രീയുടെ മനോഭാവം അനുകരണീയമാണ്. പ്രതിസന്ധികളും കഷ്ടതകളും ഏറിവരുമ്പോൾ ദേവാലയത്തിൽ നിന്ന് അകന്നു നില്ക്കുന്നവരാണ് നമ്മിൽ പലരും. എന്നാൽ ഈ സ്ത്രീ ഇതിനൊരു അപവാദമാണ്.

"യഹോവയുടെ ആലയത്തിലേക്ക് നമുക്ക് പോകാം എന്ന് അവർ എന്നോട പറഞ്ഞപ്പോൾ ഞാൻ സന്തോഷിച്ചു" (സങ്കീ. 122:1). ശവസംസ്ക്കാര ശുശ്രൂഷയുടെ അവസാനം നടത്തുന്ന ഒരു പ്രാർത്ഥനയുടെ ഭാഗമാണ്. ജീവനോടിരിക്കുമ്പോൾ ചൊല്ലേണ്ട പ്രാർത്ഥനയാണിത്. "യഹോവയുടെ മനോഹരത്വം കാണുവാനും അവന്റെ മന്ദിരത്തിൽ ധ്യാനിപ്പാനും ആയുഷ്ക്കാലമൊക്കെയും യഹോവയുടെ ആലയത്തില് പാർക്കാനുമാണ് സങ്കീർത്തനക്കാരൻ ഇഷ്ടപ്പെടുന്നത്. (സങ്കീ. 27:24)

നടുവ് വളഞ്ഞ കൂനി നടുവ് നിവർത്തിയപ്പോൾ ദേവാലയ അധികാരിയുടെ മട്ട് മാറി. സങ്കുചിതമായ നിയമങ്ങൾക്കുള്ളിൽ പരിശുദ്ധാത്മാവിനെ വരിഞ്ഞു മുറുക്കുവാനുള്ള ശ്രമം ഇന്നും നടക്കുന്നുണ്ട്. നന്മയെ നന്മയായി കാണുവാനും അത് പ്രോത്സാഹിപ്പിക്കുവാനും നമുക്കു സാധിക്കണം. പഴയ നിയമ വായനകൾ (ഉല്പത്തി 9:1–7) മനുഷ്യനെ ദൈവത്തിന്റെ സ്വരൂപത്തിൽ സൃഷ്ടിച്ചിരിക്കുന്നു എന്ന കാര്യം അനുഗ്രഹത്തിന്റെ ഒരു മുഖാന്തരമായി ചിത്രീകരിച്ചിരിക്കുന്നു. അതുകൊണ്ട്തന്നെ മനുഷ്യൻ നിവർന്നുനിന്ന് ദൈവത്തോട് അഭിമുഖം സംവേദിക്കുവാൻ കഴിവുള്ളവനാണ്.

ഏശായ പ്രവചനത്തിൽ (ഏശായ 50:1–5) വീണ്ടെടുക്കാൻ കഴിയാത്ത വണ്ണം യഹോവയുടെ കൈ കുറുകിയിട്ടില്ല എന്ന് ഓർമ്മപ്പെടുത്തുന്നു. ബാറാസീറായുടെ പ്രബോധനത്തിലും (ബാറാസീറാ 51:13–30) ജ്ഞാനം പ്രാപിക്കുന്നതിന് വേണ്ടി ദേവാലയത്തിലേക്ക് ചെല്ലുവാൻ അഹ്വാനം ചെയ്യുന്നു.

ശ്ലീഹാ വായനയിൽ (1 പത്രോ. 3:8–16) "കർത്താവിന്റെ കണ്ണ് നീതിമാന്മാരുടെ മേലും അവന്റെ ചെവി അവരുടെ പ്രാർത്ഥനയ്ക്കും തുറന്നിരിക്കുന്നു" എന്ന് പറഞ്ഞിരിക്കുന്നു. നന്മ ചെയ്യുന്നതിൽ ശുഷ്ക്കാന്തിയുള്ളവരായി ക്രിസ്തുവിനെ കർത്താവായി ഹൃദയങ്ങളിൽ വിശുദ്ധീകരിപ്പാൻ ആവശ്യപ്പെടുന്നു. റോമാ ലേഖനത്തിൽ (റോമ. 12:1–15) ലോകത്തിന് അനുരൂപമാകാതെ നന്മയും പ്രസാദവും പൂർണ്ണതയുമുള്ള ദൈവഹിതം ഇന്നത് എന്ന് തിരിച്ചറിഞ്ഞ് മനസ്സ് പുതുക്കി രൂപാന്തരപ്പെടുവാൻ ആഹ്വാനം ചെയ്യുന്നു. കഷ്ടതയിൽ സഹിഷ്ണുത കാണിപ്പാൻ പ്രത്യേകം ആവശ്യപ്പെടുന്നു.

കൂനിയായ സ്ത്രീയെപ്പോലെ ദൃഢനിശ്ചയത്തോടെ ദൈവത്തെ അന്വേഷിപ്പാൻ ദേവാലയത്തിലേക്ക് പോയാൽ നിശ്ചയമായും ദൈവത്തിന്റെ കണ്ണ് അങ്ങനെയുള്ളവരിൽ പതിയും – അവർക്ക് കൃപ ലഭിക്കും.

❖

ഉപകാരസ്മരണ

ഒരു വിശ്വാസി

# സൺഡേസ്ക്കൂൾ വാർത്തകൾ

എ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ

1) സൺഡേസ്കൂൾ പ്രതിഭ, വിജ്ഞാനി, പ്രവീൺ എന്നീ സ്ഥാനങ്ങൾ കരസ്ഥമാക്കുന്നത് അഖില മലങ്കരാടിസ്ഥാനത്തിൽ സൺഡേസ്ക്കൂൾ ആസ്ഥാനത്തുവച്ചു നടക്കുന്ന മത്സരത്തിൽക്കൂടിയാണ്. മത്സരങ്ങളിൽ പങ്കെടുത്തവർ എല്ലാം തന്നെ നല്ല നിലവാരം പുലർത്തി. വിജയികളുടെ പേരുവിവരം: 1) സൺഡേസ്കൂൾ പ്രതിഭ:- ചെറിയാൻ റോയി-എം. കെ. എം. സൺഡേസ്ക്കൂൾ പിറവം, കണ്ടനാട് ഭദ്രാസനം. 2) സൺഡേസ്ക്കൂൾ വിജ്ഞാനി:- ജിനു എലിസബത്ത് ജോൺ, സെന്തോമസ് സൺഡേസ്ക്കൂൾ, കുരിശുപള്ളി കോട്ടയം സെൻട്രൽ ഭദ്രാസനം, 3) സൺഡേസ്ക്കൂൾ പ്രവീൺ-അനീനാ സൂസൻ തോമസ് സെന്റ് ജോർജ്ജ് സൺഡേസ്ക്കൂൾ, കാരയ്ക്കൽ, നിരണം ഭദ്രാസനം.

2) കേന്ദ്രീകൃത മൂല്യനിർണ്ണം: പത്ത്, പന്ത്രണ്ട് ക്ലാസ്സുകളിലെ ഉത്തരക്കടലാസ് കേന്ദ്രീകൃത മൂല്യനിർണ്ണയം നടത്തി വിജയം പ്രഖ്യാപിച്ചു. വിവിധ ഭദ്രാസനങ്ങളിൽ നിന്നായി 35 പേർ കേന്ദ്ര ഓഫീസിൽ എത്തി അഞ്ചു ദിവസം കൊണ്ട് മൂല്യനിർണ്ണയം പൂർത്തിയാക്കി. സമൂഹത്തിന്റെ വിവിധ തുറകളിൽപ്പെട്ടവർ ഒരുമിച്ച് ഒരു വലിയ കൂട്ടായ്മയായി ഈ ദൗത്യം നിറവേറ്റുകയായിരുന്നു.

ഉത്തരക്കടലാസുകൾ പുനഃപരിശോധന ചെയ്താണ് റാങ്ക് ജേതാക്കളെ കണ്ടെത്തിയത്. മുൻവർഷത്തെക്കാൾ അധികം വിദ്യാർത്ഥികൾ ഈ പ്രാവശ്യം പരീക്ഷ എഴുതി എന്നുള്ളത് സന്തോഷാവഹമായ കാര്യമാണ്. ഗൾഫിൽ നിന്നുള്ള ഉത്തരക്കടലാസുകൾ ഇംഗ്ലീഷിലും, തമിഴ്നാട്ടിൽ നിന്നുള്ള ചില പേപ്പേഴ്സ് തമിഴിലും ആയിരുന്നു എഴുതിയിരുന്നത്.

പ്രാർത്ഥനകൾ എഴുതുവാനുള്ള ചോദ്യങ്ങൾ മിക്ക കുട്ടികളും വിട്ടുകളയുകയോ തെറ്റായി ഉദ്ധരിക്കുകയോ ചെയ്യുന്നതായി കാണപ്പെട്ടു. അതിന്റെ കാരണം ഈ പ്രാർത്ഥനകൾ കുട്ടികളുടെ ഭവനങ്ങളിൽ ഉപയോഗിക്കുന്നില്ല എന്നുള്ളതാണ്. പ്രത്യേകിച്ച് പ്രഭാത പ്രാർത്ഥനകളാണ് അവഗണിക്കപ്പെടുന്നത്. അതിന്റെ ഉത്തരവാദിത്വം കുട്ടികൾക്കല്ല മാതാപിതാക്കൾക്കാണ്.

അഞ്ചു മുതൽ ഒൻപതുവരെ ക്ലാസ്സുകളിലെ കുട്ടികൾക്ക് മത്സരപ്പരീക്ഷയായിരുന്നു. ഉത്തരക്കടലാസുകൾ രണ്ടു പേർ വീതം പരിശോധിച്ചാണ് മാർക്ക് നിശ്ചയിച്ചത്. ജനുവരി 30-നു മുമ്പ് പരീക്ഷാ സംബന്ധമായ എല്ലാ കാര്യങ്ങളും പൂർത്തിയാക്കി മാർക്കു ലിസ്റ്റും സർട്ടിഫിക്കറ്റും യഥാസ്ഥാനങ്ങളിൽ എത്തിക്കാൻ കഴിഞ്ഞു.

വളരെ നേരത്തേ തന്നെ വിജ്ഞാപനത്തിൽക്കൂടിയും, "സൺഡേസ്ക്കൂൾ വാർത്ത"യിൽക്കൂടിയും പരീക്ഷ (S.S.F.C.) എഴുതുന്ന കുട്ടികളുടെ പേര് കേന്ദ്രത്തിൽ അറിയിച്ച് രജിസ്റ്റർ ചെയ്യണമെന്ന നിർദ്ദേശങ്ങൾ ആവർത്തിച്ചു നൽകിയാലും, അതു ശ്രദ്ധിക്കാത്ത പ്രവർത്തകർ ചുരുക്കമല്ല എന്ന് ഈ വർഷവും വെളിപ്പെട്ടു. സമയപരിധി കഴിഞ്ഞു വന്ന അപേക്ഷകരെ പരിഗണിക്കാതിരിക്കുന്നത് ആ കുട്ടികളോടു ചെയ്യുന്ന അനീതിയാണെന്നു കരുതി ചില വിട്ടുവീഴ്ചകൾ ചെയ്യേണ്ടിവന്നു. കേന്ദ്ര ഓഫീസിൽ വളരെ അസൗകര്യങ്ങളും ബുദ്ധിമുട്ടും ഉണ്ടാക്കുന്ന കാര്യമാണതെന്ന് പ്രവർത്തകർ മനസ്സിലാക്കി സമയ ബന്ധിതമായി കാര്യങ്ങൾ ചെയ്തു സഹായിക്കണം. ഉത്തരക്കടലാസുകൾ പരിശോധിച്ചപ്പോൾ, അത്യപൂർവ്വം കേന്ദ്രങ്ങളിൽ ചില ക്രമക്കേടുകൾ സംഭവിച്ചതായി ബോധ്യപ്പെട്ടു. പരീക്ഷാ നടത്തിപ്പുകാരുടെ അശ്രദ്ധയും, നോട്ടക്കുറവുമാണ് അതിനു കാരണം. സൺഡേസ്ക്കൂൾ പ്രവർത്തനം ഒരു ദൈവിക ശുശ്രൂഷയായി കരുതി തികഞ്ഞ അർപ്പണബോധത്തോടും, ആത്മാർത്ഥതയോടും നിറവേറ്റേണ്ടിയിരിക്കുന്നു.

❖

## സൺഡേസ്ക്കൂൾ പ്രതിഭ, വിജ്ഞാനി, പ്രവീൺ



**പ്രതിഭ:** സൺഡേസ്ക്കൂൾ പ്രതിഭയായി തെരഞ്ഞെടുക്കപ്പെട്ട ചെറിയാൻ റോയി. (നോർത്ത് സോൺ) കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽപെട്ട പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും എം. കെ. എം. സൺഡേസ്ക്കൂൾ വിദ്യാർത്ഥിയുമാണ്. കാരിതടത്തിൽ ഡോ. റോയി ചെറിയാന്റെയും ഡോ. ലീനാ റോയിയുടെയും മകനാണ്.



**വിജ്ഞാനി:** സൺഡേസ്ക്കൂൾ വിജ്ഞാനിയായി തെരഞ്ഞെടുക്കപ്പെട്ട ജിനു എലിസബത്ത് ജോൺ (സെൻട്രൽ സോൺ) കോട്ടയം സെൻട്രൽ ഭദ്രാസനത്തിൽപെട്ട പുത്തനങ്ങാടി കുരിശുപള്ളി സെ. തോമസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിയാണ്. അഖില മലങ്കര മർത്തമറിയം വനിതാ സമാജം വൈസ് പ്രസിഡണ്ട് ഫാ. ജോൺ ശങ്കരത്തിലിന്റെയും ആനി ജോണിന്റെയും മകളാണ്.



**പ്രവീൺ:** സൺഡേസ്ക്കൂൾ പ്രവീൺ ആയി തെരഞ്ഞെടുക്കപ്പെട്ട അനീനാ സൂസൻ തോമസ് (സെൻട്രൽ സോൺ) നിരണം ഭദ്രാസനത്തിൽ കാരയ്ക്കൽ സെ. ജോർജ്ജ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിയാണ്. പണിക്കരുവീട്ടിൽ പി. റ്റി. തോമസിന്റെയും (P.R.O. Telephones, Thiruvalla) തിരുവല്ല എം. ജി. എം. എച്ച്.എസ്. അദ്ധ്യാപിക ജസൻ തോമസിന്റെയും മകളാണ്.

# പരിശുദ്ധ ബാവായുടെ നവതി ആഘോഷ സമാപനം : സമുന്നത സാരഥ്യത്തിനു പ്രശംസ

അടൂർ:- കേരളത്തിലെ വിവിധ സഭകളുടെ ഐക്യത്തിന്റെ പ്രതീകമായ നിലയ്ക്കൽ എക്യുമെനിക്കൽ സെന്ററിന്റെ ചെയർമാൻ എന്ന നിലയിൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രകടിപ്പിച്ചിട്ടുള്ള സവിശേഷമായ നേതൃത്വം തികച്ചും പ്രശംസനീയമാണെന്നു മാർത്തോമ്മാസഭയുടെ പരമാധികാരിയായ ഫീലിപ്പോസ് മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്താ അനുസ്മരിപ്പിച്ചു. പ. ബാവായുടെ ഒരു വർഷം നീണ്ടു നിന്ന നവതി ആഘോഷ സമാപന സമ്മേളനത്തിലെ അനുഗ്രഹ പ്രഭാഷണത്തിലാണ് കലവറ കൂടാത്ത ഈ പ്രശംസ അദ്ദേഹം ചൊരിഞ്ഞത്. നിലയ്ക്കൽ പ്രശ്നത്തിന്റെ പേരിൽ കേരളത്തിലെ ഹൈന്ദവരും ക്രൈസ്തവരും തമ്മിൽ ഒരു സംഘട്ടനത്തിന്റെ വക്കിൽ എത്തിയതാണെങ്കിലും കാതോലിക്കാ ബാവായുടെ സമർത്ഥമായ അനുരഞ്ജനങ്ങളും നിർണ്ണായകമായ നടപടികളുമാണു പ്രശ്നം രമ്യമായി പരിഹരിക്കാനുള്ള വഴിതുറന്നതെന്നും മർത്തോമ്മാ മെത്രാപ്പോലീത്താ പറഞ്ഞപ്പോൾ അടൂർ കണ്ണംകോടു പള്ളിയോടനുബന്ധിച്ചു സജ്ജീകരിച്ച സെന്റ് തോമസ് നഗറിൽ ജനുവരി 30-ന് തടിച്ചു കൂടിയ ജനസഹസ്രങ്ങളുടെ മുഖങ്ങളിൽ ആഹ്ലാദവും അഭിനന്ദനവും അലയടിച്ചു. ക്രൈസ്തവ സഭാ മേലദ്ധ്യക്ഷന്മാരുടെ ഇടയിൽ ബാവായ്ക്കുള്ള അതുല്യ സ്ഥാനവും കൂടിയാലോചനകളിലെ പക്വതയുള്ള സൽപെരുമാറ്റവും വിനയവും ആരെയും ആദരപൂർവ്വം ആകർഷിക്കത്തക്കതാണെന്നും മെത്രാപ്പോലീത്താ സ്വാനുഭവത്തെ മുൻനിർത്തി എടുത്തു പറഞ്ഞു. ബാവായുടെ 91-ാം ജന്മദിന മഹാസമ്മേളനം ഉദ്ഘാടനം ചെയ്ത മുഖ്യമന്ത്രി ഉമ്മൻചാണ്ടി ചെയ്ത പ്രസംഗത്തിൽ കാതോലിക്കാ ബാവാ സ്നേഹത്തിന്റെയും സമാധാനത്തിന്റെയും ദൈവിക മനോഭാവത്തിന്റെയും ഉടമയാണെന്നും അദ്ദേഹം ആഗോള മനുഷ്യ സാഹോദര്യത്തിന്റെ അപ്പോസ്തോലനാണെന്നും പ്രസ്താവിച്ചു.

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, പൗലൂസ് മാർ പക്കോമിയോസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ്, മലങ്കര റീത്തിലെ ജോഷ്വാ മാർ ഇഗ്നാത്തിയോസ് എന്നീ മെത്രാപ്പോലീത്തന്മാരും നിയുക്ത മെത്രാന്മാരായ ഔഗേൻ റമ്പാൻ, ഗബ്രിയേൽ റമ്പാൻ, വൈദിക ട്രസ്റ്റി ഫാ. ഡോ. ഒ. തോമസ്, അത്മായ ട്രസ്റ്റി ശ്രീ. പി. സി. എബ്രഹാം, സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ, വയലാർ രവി എം.പി., മന്ത്രിമാരായ തിരുവഞ്ചൂർ രാധാകൃഷ്ണൻ, അടൂർ പ്രകാശ്, മുനിസിപ്പൽ ചെയർമാൻ ബാബു ദിവാകരൻ, ജോസഫ് എം. പുതുശ്ശേരി എം.എൽ.എ., എന്നിവരും ആശംസകൾ നേർന്നു.

പ. ബാവായുടെ ജീവിതത്തെ അടിസ്ഥാനമാക്കിയുള്ള ഡോക്യുമെന്ററി എബ്രഹാം മാർ സേവേറിയോസ് മെത്രാപ്പോലീത്തായ്ക്കു നൽകിക്കൊണ്ട് ക്രിസോസ്റ്റം മാർത്തോമ്മാ മെത്രാപ്പോലീത്താ പ്രകാശനം ചെയ്തു. ❖

## സുനാമി : സഭ ചെന്നൈയിൽ ഒരു ഗ്രാമം ദത്തെടുക്കുന്നു

ചെന്നൈ:- സുനാമി കടൽക്ഷോഭത്തിൽ വീടുകളും മൽസ്യബന്ധന സാമഗ്രികളും നഷ്ടപ്പെട്ട ചെന്നൈയിലെ തീരദേശഗ്രാമമായ കോവളം ഓർത്തഡോക്സ് സഭ ദത്തെടുത്ത് പുനർനിർമ്മാണം നടത്താൻ നിശ്ചയിച്ചു. സഭയുടെ ദേശീയ ദുരിതാശ്വാസ സമിതി (നാർസോക്) യുടെ ചുമതലയിൽ, വീടുകൾ നഷ്ടപ്പെട്ട 55 കുടുംബങ്ങൾക്കും, സർക്കാർ കാണിച്ചു കൊടുക്കുന്ന സ്ഥലത്ത് വീടുകൾ നിർമ്മിച്ചു കൊടുക്കും. കോവളം ഗ്രാമത്തിൽ 300 കുടുംബങ്ങൾക്ക് മൽസ്യബന്ധനത്തിനുള്ള പ്രത്യേക 'കല്ലുവല' സഭ നൽകി. മദ്രാസ് ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത, വെരി. റവ. ഫിലിപ്പ് റമ്പാൻ (യാച്ചാരം) എന്നിവർ ചേർന്ന് വലകളുടെ വിതരണോദ്ഘാടനം നിർവഹിച്ചു. മദ്രാസ് ഭദ്രാസന സെക്രട്ടറി ഫാ. എം. കെ. കുര്യൻ, ഭദ്രാസന സൺഡേസ്ക്കൂൾ ഡയറക്ടർ മോഹൻ ഡാനിയേൽ, യുവജന പ്രസ്ഥാനം സെക്രട്ടറി അനു ജോയി, കോയമ്പേട് സെന്റ്. തോമസ് കോളേജ് സെക്രട്ടറി തോമസ് മാത്യു എന്നിവരും സംബന്ധിച്ചു.


**ST. MARY'S EMBROIDERY WORKS**

Palace Road, Changanacherry-686101, Kerala

Prop: SAJU CHACKO

✆ 0481-2425444, Res. 2724224, 2727788



**കാപ്പ, വിരിക്കൂട്ട്, ചിത്തോല, തിരശീല, മുതലായവ ഓർഡർ അനുസരിച്ചും റെഡിമെയ്ഡും ലഭ്യമാണ്.**

കാപ്പ എല്ലാ കളറിലും റെഡിമെയ്ഡ് ലഭ്യമാണ്.

ഇന്ത്യയിൽ ഏതുഭാഗത്തും ഓർഡർ അനുസരിച്ച് ഞങ്ങൾ സാധനങ്ങൾ എത്തിച്ചു തരുന്നു



# മലങ്കരസഭാ വാർത്തകൾ

## മലങ്കര ദേശീയ തലത്തിൽ പുനരധിവാസ പ്രവർത്തനങ്ങൾ നടത്തും

സുനാമി ദുരന്തത്തിൽ ദുരിതമനുഭവിക്കുന്നവരെ സഹായിക്കുവാനും പുനരധിവാസ പ്രവർത്തനങ്ങൾ നടത്തുവാനും മലങ്കര ഓർത്തഡോക്സ് സഭയുടെ നാഷണൽ റിലീഫ് സൊസൈറ്റിയെ (നാർസോക്ക്) സഭാ വർക്കിംഗ കമ്മറ്റി ചുമതലപ്പെടുത്തി.

കേരളത്തിനു പുറമേ തമിഴ്നാട്, ആന്ധ്രാപ്രദേശ്, പോണ്ടിച്ചേരി, ആന്തമാൻ പ്രദേശങ്ങളിലും പുനരധിവാസ പ്രവർത്തനങ്ങൾ ആരംഭിക്കുവാൻ അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ 'നാർസോക്ക്' പദ്ധതികളാവിഷ്ക്കരിച്ചു. ആദ്യഘട്ടത്തിൽ 3 കോടി രൂപയുടെ പദ്ധതികൾക്ക് യോഗം അംഗീകാരം നൽകി.

വിവിധ പ്രദേശങ്ങളിൽ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിന് അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ് (തിരുവനന്തപുരം-കൊല്ലം ജില്ലകൾ), അഭി. പൗലൂസ് മാർ പക്കോമിയോസ് (ആലപ്പുഴ ജില്ല) അഭി. സഖറിയാസ് മാർ അന്തോണിയോസ് (എറണാകുളം ജില്ല), അഭി. ഗീവറുഗീസ് മാർ കൂറിലോസ്, അഭി. യാക്കോബ് മാർ ഐറേനിയോസ് (ബാഹ്യകേരള പ്രദേശങ്ങൾ) എന്നിവരേയും സഭാ കേന്ദ്രത്തിൽ സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ, വൈദിക ട്രസ്റ്റി ഫാ. ഡോ. ഒ. തോമസ്, അത്മായ ട്രസ്റ്റി പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര എന്നിവരേയും ചുമതലപ്പെടുത്തി.

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ദേവലോകം അരമനയിൽ ചേർന്ന വർക്കിംഗ് കമ്മറ്റി യോഗം സുനാമി ദുരന്തത്തിൽ അനുശോചനം രേഖപ്പെടുത്തി. രാജസ്ഥാനിൽ ഓർത്തഡോക്സ് സഭാ വൈദികൻ ഫാ. സജി ഏബ്രഹാം ആക്രമിക്കപ്പെട്ടതിലുള്ള ഉൽക്കണ്ഠയും പ്രതിഷേധവും രേഖപ്പെടുത്തുന്ന പ്രമേയവും അംഗീകരിച്ചു.

2005 മാർച്ച് 13 സഭാദിനവും കാതോലിക്കാ ദിനവുമായി ആചരിക്കുവാൻ നിശ്ചയിച്ചു.

സഭാ സെക്രട്ടറി ഡോ. ആലക്സാണ്ടർ കാരയ്ക്കൽ റിപ്പോർട്ട് അവതരിപ്പിച്ചു. നിയുക്ത കാതോലിക്കാ അഭി. തോമസ് മാർ തീമോത്തിയോസ്, അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ്, അഭി. കുറിയാക്കോസ് മാർ ക്ലിമ്മീസ്, ഫാ. ഡോ. കെ. എം. ജോർജ്ജ്, ശ്രീ. പി. സി. ഏബ്രഹാം, ശ്രീ. എ. കെ. തോമസ്, ശ്രീ. എം. ടി. പോൾ, ജസ്റ്റീസ് ജോൺ മാത്യു, ഫാ. മത്തായി വിളനിലം, ഫാ. അലക്സാണ്ടർ ഏബ്രഹാം, ഫാ. ഡോ, ജോൺസ് എബ്രഹാം കോനാട്ട് തുടങ്ങിയവർ ചർച്ചകളിൽ പങ്കെടുത്തു.

## സമ്മാനാർഹർ



സൺഡേസ്ക്കൂൾ സഹപാഠ്യമത്സരത്തിൽ സൗത്ത് സോൺ, സിംഗിൾ സോങ്ങിന് (സബ് ജൂണിയർ) ഒന്നാം സമ്മാനം നേടിയ ഷൈശീൽ സൂസൻ സജി, കിഴവള്ളൂർ സെന്റ് പീറ്റേഴ്സ് ഇടവകാംഗം സജിമോന്റെയും ഷീലയുടെയും മകൾ.



സൺഡേസ്ക്കൂൾ സഹപാഠ്യമത്സരത്തിൽ മലബാർ സോൺ സീനിയർ വിഭാഗം പൊതുവിജ്ഞാനത്തിന് രണ്ടാം സ്ഥാനം നേടിയ സോണിയ എ. തോമസ് വടപുറം സെന്റ് ജോർജ്ജ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനിയും ഫാ. കെ. വൈ. തോമസിന്റെയും പി. ജി. സൂസന്നമ്മായുടെയും മകളുമാണ്.



സൺഡേസ്ക്കൂൾ സെൻട്രൽ സോൺ പ്രസംഗ മത്സരത്തിൽ (സീനിയേഴ്സ്) രണ്ടാം സ്ഥാനം നേടിയ പുത്തനങ്ങാടി കുരിശുപള്ളി സൺഡേസ്ക്കൂൾ വിദ്യാർത്ഥി ടെവിൻ ഫിലിപ്പ് മാത്യു. Feats India Pvt. Ltd. മാനേജിംഗ് ഡയറക്ടർ ഫിലിപ് മാത്യുവിന്റെ മകനാണ്.

## തെരഞ്ഞെടുത്തു



തിരുവനന്തപുരം ഭദ്രാസന വൈദിക സെക്രട്ടറിയായി റവ. ഫാ. മാത്യു നൈനാനെ അഭി. ഇടവക മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ വൈദിക യോഗം തെരഞ്ഞെടുത്തു. കട്ടച്ചൽ മാർ ബർസൗമാ ഇടവകാംഗമായിരിക്കുന്ന ബഹു. അച്ചൻ ഉമ്മന്നൂർ മാർ ശെമവൂൻ ദെസ്തുനി ഇടവകയുടെ വികാരി, മാർ ഗ്രിഗോറിയോസ് ധ്യാനകേന്ദ്രം ഡയറക്ടർ എന്നീ നിലകളിലും സേവനം അനുഷ്ഠിക്കുന്നു.

## സഭകളുടെ കൂട്ടായ്മ

**ന്യൂഡൽഹി:** ജനക്പുരി മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചാപ്പലിന്റെ സിൽവർ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി 2004 ഡിസംബർ 5-ാം തീയതി സെന്റർ ഡെൽഹിയിൽ ഗോൾഡാഖാന ഗ്രൗണ്ടിൽ കൊയ്നോണിയ 2004 എന്ന ഡൽഹിയിലെ വിവിധ സഭകളുടെ കൂട്ടായ്മ നടന്നു. ലോകത്തിനും രാഷ്ട്രത്തിനും സഭയ്ക്കും വേണ്ടി പ്രത്യേക പ്രാർത്ഥന നടന്നു. പി. സി. അലക്സാണ്ടർ, ഓസ്ക്കാർ ഫെർണാണ്ടസ്, ലോനപ്പൻ നമ്പാടൻ, വി. വി. അഗസ്റ്റിൻ തുടങ്ങിയവരും വിവിധ സഭകളെ പ്രതിനിധീകരിച്ച് ആർച്ച് ബിഷപ്പ് വിൻസന്റ് കോൺസെസ, ബിഷപ്പ് ജോബ് മാർ പീലക്സിനോസ്, ബിഷപ്പ് അനിൽ ജെ. കൂട്ടോ, റവ. വൽസൺ തമ്പു, റവ. ഫാ. തോമസ് ഗ്രേസാ, റവ. കെ. ജി. ജോസഫ്, റവ. ഫാ. ജോസ് എടശ്ശേരി. റവ. ഫാ. എബ്രഹാം വെട്ടുപറമ്പിൽ, അഡ്വ. റവ. ഫാ. ജോൺ കുട്ടി എന്നിവർ പങ്കെടുത്തു. ഇടവക വികാരി റവ. ഫാ. പി. എ. ഫിലിപ്പ് നന്ദി രേഖപ്പെടുത്തി.

# മലങ്കരസഭാ വാർത്തകൾ




## ഹൈക്കോടതി വിധി നടപ്പിലാക്കി

**മുളന്തുരുത്തി:** കാഞ്ഞിരമറ്റം സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയിൽ 2005 ജനുവരി 1, 2 തീയതികളിൽ നടന്ന പ്രധാന പെരുന്നാളിൽ വി. മൂന്നിന്മേൽ കുർബ്ബാന നടത്തുവാൻ പോലീസ് സംരക്ഷണം നൽകണമെന്ന് ആവശ്യപ്പെട്ട് നൽകിയ ഹർജി അനുവദിച്ച് ഓർത്തഡോക്സ് വിഭാഗത്തിലെ ഏതു വൈദികനും പള്ളിയിൽ പ്രവേശിക്കാമെന്ന് കോടതി വ്യക്തമാക്കി. ഈ പള്ളിയുടെ പേരിൽ ഹൈക്കോടതിയിലുള്ള കേസുകൾ തീരുമാനം ആകുന്നതുവരെ ഇരു വിഭാഗത്തെയും മെത്രാപ്പോലീത്തന്മാർ പള്ളിയിൽ പ്രവേശിക്കുവാൻ പാടില്ലായെന്ന് കോടതി വ്യക്തമാക്കി.

ഇരു വിഭാഗത്തുനിന്നും കോർഎപ്പിസ്ക്കോപ്പായേക്കാൾ ഉയർന്ന പദവിയിലുള്ള ആരും പ്രവേശിക്കരുതെന്നും ഈ പദവി മുതൽ താഴേക്കുള്ള ആരെയും ഇരുവിഭാഗങ്ങളുടെയും തവണകളിൽ പള്ളിയിൽ വി. കുർബ്ബാനയുൾപ്പെടെയുള്ള ചടങ്ങുകൾ നടത്തുവാനും കോടതി അനുവാദം നൽകി.

പാത്രിയർക്കീസ്-ഓർത്തഡോക്സ് വിഭാഗങ്ങൾ ഒന്നിടവിട്ട തവണകൾ നടത്തിക്കൊണ്ടിരിക്കുന്ന പള്ളിയാണ് കാഞ്ഞിരമറ്റം സെന്റ് ഇഗ്നേഷ്യസ് പള്ളി. ഇവിടെ കോടതിവിധി ലംഘിച്ച് പാത്രിയർക്കീസ് വിഭാഗത്തിൽപ്പെട്ട മെത്രാച്ചന്മാരും വൈദീകരും പ്രവേശിക്കുകയും കർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്തിരുന്നു. എന്നാൽ ഓർത്തഡോക്സ് വിഭാഗത്തിലെ വികാരി പുളിമൂട്ടിൽ കോർഎപ്പിസ്ക്കോപ്പാ അല്ലാതെ മറ്റേതെങ്കിലും വൈദീകർ പ്രവേശിക്കുന്നതിനെ പാത്രിയർക്കീസ് വിഭാഗം തടഞ്ഞിരുന്നു. പെരുന്നാളിന് മറ്റു വൈദികരെ പ്രവേശിപ്പിക്കുവാൻ അനുവാദവും സംരക്ഷണവും വേണമെന്ന് ആവശ്യപ്പെട്ട് ഓർത്തഡോക്സ് വിഭാഗം കോടതിയെ സമീപിച്ചു. പുളിമൂട്ടിൽ മാത്യൂസ് കോർഎപ്പിസ്ക്കോപ്പായുടെ നേതൃത്വത്തിൽ പെരുന്നാൾ നടത്തി. സഭാ മാനേജിംഗ് കമ്മറ്റിയംഗമാണ് പുളിമൂട്ടിൽ മാത്യൂസ് കോർഎപ്പിസ്കോപ്പ.

## പള്ളികൂദാശകൾ

ചെങ്ങന്നൂർ ഭദ്രാസനത്തിൽപെട്ട പിരളശ്ശേരി സെന്റ് ജോർജ്ജ് കാതോലിക്കേറ്റ് സിംഹാസനപള്ളിയുടെ കൂദാശയും നവതി ആഘോഷവും 2005 ജനുവരി 1 മുതൽ 9 വരെയുള്ള ദിവസങ്ങളിലും, കൊല്ലം ഭദ്രാസനത്തിൽപ്പെട്ട മാറനാട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളിയുടെ കൂദാശ ജനുവരി 7,8 തീയതികളിലും പ. കാതോലിക്കാ ബാവാ തിരുമേനിയുടെ മുഖ്യ കാർമ്മികത്വത്തിലും അഭി. മെത്രാപ്പോലീത്തന്മാരുടെ സഹകാർമ്മികത്വത്തിലും നടത്തപ്പെട്ടു.

## മലങ്കര വറുഗീസ്

സഭാ തർക്കത്തിൽ കൊല്ലപ്പെട്ട പെരുമ്പാവൂർ മലങ്കര വറുഗീസിന്റെ ജീവചരിത്രം കൈപ്പറ്റി കെ. വി. മാമ്മൻ, കോട്ടയ്ക്കൽ മാങ്ങാനം ആണ് 100 രൂപ വിലയുള്ള പുസ്തകത്തിന്റെ ഗ്രന്ഥകർത്താവ്.

## കർണ്ണാടകയിലെ നരസംഹിരാജപുരത്ത് സഭയുടെ പുതിയ കോളേജിന് കല്ലിട്ടു

കർണ്ണാടകയിലെ നരസിംഹരാജപുരത്ത് മദ്രാസ് ഭദ്രാസന രജതജൂബിലിയുടെ ഭാഗമായി പുതുതായി ആരംഭിക്കുന്ന കോളജിന് ഇടവക മെത്രാപ്പോലീത്താ യാക്കോബ് മാർ ഐറേനിയോസ് തിരുമേനി10-01-2005 തിങ്കളാഴ്ച തറക്കല്ലിട്ടു. നരസിംഹരാജപുരം ടൗണിന് അടുത്തു വാങ്ങിയ വിശാല സുന്ദരമായ 5 ഏക്കർ സ്ഥലത്താണ് പുതിയ കോളജ്. കർണ്ണാടകയിലെ കുടിയേറ്റഭൂമിയിൽ സഭയുടെ പ്രവർത്തന മേഖല ത്വരിതപ്പെടുത്തേണ്ടതിന്റെ ആവശ്യകത മെത്രാപ്പോലീത്താ ഓർമ്മിപ്പിച്ചു. കോളജിന് ആവശ്യമായ കെട്ടിടങ്ങൾ പണിയുവാൻ സഭാംഗങ്ങളുടെ സാമ്പത്തിക സഹായവും പ്രാർത്ഥനയും ഉണ്ടാകണമെന്ന് തിരുമേനി അഭ്യർത്ഥിച്ചു. ഫാ. ജെയിംസ് കുറ്റിക്കണ്ടത്തിൽ നന്ദി അറിയിച്ചു.

## പുസ്തക പ്രകാശനം



അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ രചിച്ച കെ. സി. മാമ്മൻ മാപ്പിളയും, മലങ്കരസഭയും എന്ന പുസ്തകത്തിന്റെ പ്രകാശനം ദേവലോകം അരമന ചാപ്പലിൽ വെച്ച് കണ്ടത്തിൽ കുടുംബയോഗം പ്രസിഡന്റ് കെ. സി. മാത്യുവിന് നൽകി പരിശുദ്ധ കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു. അഡ്വ. പി. സി. മാത്യു, മലയാള മനോരമ, നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസ് തിരുമേനി, സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം പടിഞ്ഞാറെക്കര, ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി എന്നിവർ സമീപം.

## ചികിത്സാ സഹായത്തിനു വേണ്ടി

ജലഹള്ളി സെന്റ് മേരീസ് ഇടവകാംഗമായ ശ്രീ. ജോൺ തരകന്റെ ഏക മകൻ ക്രിസ്റ്റി മാരകമായ രക്താർബുദം ബാധിച്ച് വെല്ലൂർ മെഡിക്കൽ കോളജിൽ ചികിത്സയിലായിരുന്നു. നാലു ലക്ഷം രൂപ ഇതിനോടകം ചെലവായി കഴിഞ്ഞു. ഇനിയും കുറഞ്ഞത് എട്ടുലക്ഷം രൂപായെങ്കിലും ചികിത്സയ്ക്കാവശ്യമായിരിക്കുന്നു. സ്നേഹനിധികളായ വായനക്കാർ ക്രിസ്റ്റിയുടെ ചികിത്സയ്ക്കുവേണ്ടിയുള്ള സഹായങ്ങൾ

The Vicar,
St. Mary's Orthdox Church
Jalahalli,
Bangalore-560013

എന്ന വിലാസത്തിൽ അയച്ചു കൊടുത്തു സഹായിക്കുക.

## നേതൃത്വം – ക്രൈസ്തവ വീക്ഷണത്തിൽ

17-ാം പേജിൽ നിന്നു തുടർച്ച....

പഠിപ്പിക്കുകയും ചെയ്യുന്നവനായിരിക്കണം.

6) അഹങ്കാരിയോ മാർഗഭ്രംശിയോ ആകരുത്: ശരിയായ മാർഗ്ഗത്തിന് വഴികാട്ടിയായ പ്രമാണം ആയുഷ്ക്കാലം മുഴുവൻ പാലിക്കുന്നവനാകണം. അധികാരം ഒരു ലഹരിയായി, വന്ന വഴികളും ഉത്തരവാദിത്വങ്ങളും കടമകളും മറക്കുന്ന അഹന്തയായി മാറാതിരിക്കാൻ വിവേകം വഴികാട്ടിയാകണം. വിവേക സിദ്ധിക്ക് ദൈവിക പ്രണാമങ്ങൾ പഠിക്കാനും പഠിച്ചതു വീണ്ടും കൂടുതൽ പഠിക്കുവാനും കഴിയണം. നേതാവ് എന്നും പഠിതാവു കൂടിയായിരിക്കണം.

7) ശുശ്രൂഷിക്കുന്നവനും മറ്റുള്ളവർക്കുവേണ്ടി നിസ്വാർത്ഥനായി ജീവിക്കുന്നവനുമാകണം:– മത്തായി 20:26–28 വരെയുള്ള വാക്യങ്ങളിലെ കർതൃ കല്പന ശ്രദ്ധിക്കാം. മഹാനാകാൻ ആഗ്രഹിക്കുന്നവൻ ശുശ്രൂഷകനാകണം. ഒന്നാമനാകേണ്ടവൻ ദാസനാകണം. ശുശ്രൂഷ സ്വീകരിക്കുവാനല്ല. ശുശ്രൂഷിക്കുവാനും മറ്റുള്ളവർക്കായി ജീവൻ നല്കാനുമാണ് ക്രിസ്തു നേതൃത്വമേറ്റെടുത്തത്. ഇത് ഉത്തമമാതൃകയാണ്. യഥാർത്ഥ നേതാവ് ജനസേവകനാണ്.

8) നേതാവ് നല്ല വേല ആഗ്രഹിക്കുന്നു:– "ഇതാ ഞാൻ സകലത്തേയും പുതുതാക്കുന്നു" ഈ പുതുതാക്കലെന്ന കർതൃവേല ഏറ്റെടുക്കുകയാണ് നേതാവ് ചെയ്യേണ്ടത്. എല്ലാവരും നേതാക്കന്മാരെന്ന നിലയിൽ ഇതെല്ലാവർക്കും ബാധകമാണ്. നമ്മുടെ ബുദ്ധിയും കർമ്മശേഷിയും കരങ്ങളും കാലുകളും നാവുമെല്ലാം ദൈവത്തിന്റേതായി പ്രവർത്തിക്കുവാനാഗ്രഹിക്കണം. നേതൃത്വം അതിലെത്തിച്ചേരുക എന്നതിലവസാനിക്കാതെ നല്ലത് എന്നു തോന്നുന്ന മാറ്റങ്ങൾക്കുവേണ്ടി പ്രവർത്തിക്കുവാൻ ജാഗരൂകനായിരിക്കണം.

9) അപവാദരഹിതനും സ്വയം നിയന്ത്രണമുള്ളവനും നല്ല പെരുമാറ്റമുള്ളവനും അതിഥി പ്രിയനുമായിരിക്കണം:– സീസർമാത്രമല്ല സീസറിന്റെ ഭാര്യപോലും സംശയത്തിനതീതയായിരിക്കേണ്ടതാണ്. വിജയപരാജയങ്ങളിലും ഉയർച്ചതാഴ്ചകളിലും സമചിത്തത കൈവെടിഞ്ഞാൽ അനുയായികളെ നിയന്ത്രിക്കാനാവില്ല. ഇന്ദ്രിയജയം (2 പത്രോ. 1:8) വിശ്വാസത്തിന്റെ സഹചാരിയായിരിക്കണം നല്ല അന്തർവ്യക്തി ബന്ധം അനിവാര്യഘടകമാണ്. മറ്റുള്ളവരുമായി നല്ലബന്ധം പുലർത്തുന്നവർക്ക് അതിഥികളെ മാനിക്കാൻ കഴിയും.

പ്രസംഗപാടവം:– അഥവാ മറ്റുള്ളവരെക്കൊണ്ട് ആശയങ്ങളും പറയുന്ന വസ്തുതകളും അംഗീകരിപ്പിക്കുവാൻ പ്രസംഗ പാടവം ആവശ്യമാണ്. നല്ല പ്രസംഗകൻ വിജ്ഞാനമാർജ്ജിക്കണം. കാലിക പ്രാധാന്യമുള്ള വിഷയങ്ങളെക്കുറിച്ച് അജ്ഞനാവാൻ പാടില്ല. പ്രസംഗകല സ്വപ്രയത്നത്താലാർജ്ജിക്കാനാവും. സ്വന്തലാഭത്തിനല്ല മറിച്ച് ഫലപ്രദമായ ക്രിയാത്മകതയിലേക്ക് മറ്റുള്ളവരെ നയിക്കുവാനുതകുന്ന രീതിയിൽ ആശയവിനിമയം നടത്തണം. എല്ലാ മനുഷ്യ ബന്ധങ്ങളുടെയും ജീവരക്തമാണ് ഫലപ്രദമായ ആശയവിനിമയം.

11. കുടുംബഭരണം: മാതൃകാപരമായി നിർവഹിക്കാൻ നേതാവിന് കഴിയണം. ആദരണീയനായ പിതാവ്, വിശ്വസ്തനായ ഭർത്താവ്, സ്നേഹവാനും കാരുണ്യവാനുമായ സഹോദരൻ എന്നീ നിലകളിൽ അംഗീകൃതനാകണം. സാമൂഹ്യ നേതൃത്വം സ്വകുടുംബത്തേയും കുടുംബബന്ധങ്ങളേയും വിസ്മരിപ്പിക്കുന്നതാകരുത്. എന്നാൽ സമൂഹത്തെ, സ്വകുടുംബം മാത്രം വളർത്തുവാനുള്ള ഉപാധിയായി ഉപയോഗിക്കുവാനും പാടില്ല.

12. നല്ല സാക്ഷ്യം പ്രാപിച്ചവനാകണം:– 1 തിമോത്തിയോസ് 3:1–15

അനുകരണീയ മാതൃകകൾക്കായി സമൂഹം എന്നും ആഗ്രഹിക്കുന്നു. നല്ല മാതൃകകളുടെ അഭാവത്തിൽ ലഭിക്കുന്നതിനെ സ്വീകരിക്കണം. അനുകരണീയ മാതൃകയായി ഉയരാൻ നേതാവിനു കഴിയണം. "എന്റെ ജീവിതമാണ് എന്റെ സന്ദേശം" എന്ന ആശയം പ്രസക്തമാണ്. അനുഭവങ്ങളാണ് നല്ല അദ്ധ്യാപകൻ. നന്മയ്ക്കു വെളിച്ചം നല്കാനും തിന്മകളെ തിരുത്താനും കഴിയുമ്പോൾ നല്ല സാക്ഷ്യത്തിന്റെ ഉടമയാകാൻ കഴിയും.

13. മറ്റുള്ളവരെ അംഗീകരിക്കാൻ കഴിയണം നേതാവിന്. മറ്റുള്ളവരിലെ നന്മകളും കഴിവുകളും അംഗീകരിക്കുകയും പങ്കാളികളാക്കുകയും ചെയ്യണം. ഞാനില്ലെങ്കിൽ ഒന്നും ശരിയാകില്ല എന്നു കരുതുന്നയാളുടെ നേതൃത്വശൈലി ശരിയല്ല. ദൗത്യങ്ങൾ പങ്കിടുകവഴി മറ്റുള്ളവരെ അംഗീകരിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യാൻ ഉത്തമ നേതാവിന് കഴിയും. യേശുക്രിസ്തു ശിഷ്യന്മാരെ പരിശീലിപ്പിച്ചത് ഈ മാതൃകയിലാണ്.

14. ദൈവിക ഗൃഹവിചാരകനാണ് നേതാവ്. ദൈവിക ഗൃഹവിചാരകൻ. മറ്റുള്ളവരാൽ നിന്ദിക്കപ്പെടുന്നയാളാകാൻ പാടില്ല. അപ്രകാരമുള്ള സാഹചര്യങ്ങൾ ഉണ്ടാകാതെ ശ്രദ്ധിക്കണം.

15. നിസ്വാർത്ഥനാകണം:– സ്വാർത്ഥത സകല നന്മകളേയും ഹനിക്കുന്നതാകയാൽ നേതാവ് സ്വാർത്ഥമതിയാകരുത്. നല്ല വ്യക്തിബന്ധം നിലനിർത്തുകയും കോപ ക്രോധങ്ങളെ നിയന്ത്രിക്കുവാൻ പഠിക്കയും വേണം. കോപം കോപത്തെ ജനിപ്പിക്കുന്നു, ബന്ധങ്ങളെ ഉലയ്ക്കുന്നു, അനാരോഗ്യത്തിനും കാരണമാക്കുന്നു. സ്നേഹിക്കുകയും സ്നേഹം പകരുകയും ചെയ്യുമ്പോൾ മാത്രമേ സമൂഹത്തെയും അതിലെ വ്യക്തികളേയും തിരിച്ചറിയാനും നന്നായി നയിക്കുവാനും കഴിയൂ. ❖

*For Favours Received*





ഒരു വിശ്വാസി, നിരണം

നമ്പർ: 97/04 ഫോൺ: (0488) 732023 കൊരട്ടി

# ദൈവകൃപയാൽ

## കൊച്ചി മെത്രാസന ഇടവകയുടെ സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്തായിൽ നിന്നും




നമുക്കേത്രയും പ്രിയപ്പെട്ടിരിക്കുന്ന നമ്മുടെ മലങ്കരസഭാ മാസിക വായനക്കാർക്ക് വാഴ്‌വ്.

പ്രിയനെ,

ക്ഷേമമാരാഞ്ഞുകൊണ്ട് സ്നേഹപുരസ്സരം അറിയിക്കുന്നത്. ചാലക്കുടിക്കടുത്ത് അരീപ്പാലത്തുള്ള നമ്മുടെ ബത്സവ്യൂസോയിൽ നിരാലംബരായ പുരുഷന്മാരെ സൗജന്യമായി അധിവസിപ്പിക്കുവാൻ തീരുമാനിച്ചിരിക്കുകയാണ്. ആയതിനാൽ അർഹരായവരുണ്ടെങ്കിൽ (ജാതിമതഭേതമെന്യേ) അവരുടെ അപേക്ഷയും പേരുവിവരങ്ങളും ഇടവക വികാരി മുഖേന നമ്മുടെ പേർക്ക് അയച്ചുതരേണ്ടതാണ്. അപേക്ഷകൾ കിട്ടുന്ന മുറക്ക് അവ പരിഗണിച്ച് അധിവസിപ്പിക്കുവാൻ ആരംഭിക്കുന്നതായിരിക്കും. അവരവരുടെ കാര്യങ്ങൾ സ്വയമായി ചെയ്യുവാൻ കഴിവുള്ളവരെ വേണം നിർദ്ദേശിക്കുവാൻ. അതോടൊപ്പം, പ്രസ്തു സ്ഥാപനത്തിന്റെ നിർമ്മാണ പ്രവർത്തനങ്ങൾ അല്പം കൂടി അവശേഷിക്കുന്നുണ്ട്. ആയതിലേക്ക് നിങ്ങളാലാവുംവിധമുള്ള സാമ്പത്തിക സഹായ സഹകരണങ്ങൾ കൂടി പ്രതീക്ഷിച്ചുകൊണ്ട് പ്രാർത്ഥനാപൂർവ്വം ചുരുക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

2004 ഡിസംബർ 17-ാം തീയതി
കൊരട്ടി സീയോൻ സിമ്മനാരിയിൽ നിന്ന്

Zacharias Mar Anthonios
സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്ത

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറ്) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 1006705.75- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 11921 ഓപ്പറേഷൻ ആകെ നടത്തിയതിൽ 3809-ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 2573 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-05*

THE MALANKARA SABHA , CATHOLICATE OFFICE, KOTTAYAM-686 038



ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവയുടെ നവതി യാഘോഷ സമാപനവും ജന്മദിനാഘോഷവും അടൂരിൽ മുഖ്യമന്ത്രി ഉമ്മൻചാണ്ടി ഉദ്ഘാടനം ചെയ്യുന്നു. ക്രിസോസ്റ്റം മാർത്തോമ്മാ മെത്രാപ്പോലീത്താ സമീപം.

ഓറിയന്റൽ ഓർത്തഡോക്സു സഭകളും റോമൻ കത്തോലിക്കാ സഭയും തമ്മിലുള്ള ഐക്യ സംവാദങ്ങളുടെ ഭാഗമായി അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ റോമിൽ പ. മാർപാപ്പായെ സന്ദർശിച്ചപ്പോൾ കാർഡിനൽ വാൾട്ടർ കാസ്പറും (പി.സി.പി.സി.യു. പ്രസിഡന്റ്) കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ സുന്നഹദോസ് സെക്രട്ടറി അംബാ ബിഷോയിയും സമീപം.



PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-